വാല്യം – 25 ലക്കം – 10 ഒക്ടോബർ 2012 വില – 10 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം

കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം



100 മണിക്കൂർ അഖണ്ഡ പ്രാർത്ഥന ഉദ്ഘാടനം



അഭിവന്ദ്യ പിതാക്കന്മാർ അഖണ്ഡ പ്രാർത്ഥനയിൽ



പതാക ഉയർത്തൽ



സമൂഹ ബലി






## സന്ദേശയാത്ര സ്വീകരണം

ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ



## ചെങ്ങന്നൂർ സുന്നഹദോസിന്റെ 325 – ാം വാർഷികം

2012 ഒക്ടോബർ 24 ബുധനാഴ്ച

# സ്നേഹസ്മരണയ്ക്ക്



# കെ. ടി. ജോൺ (77)

**കോയിപ്പുറത്ത് കിഴക്കേതിൽ പീസ് കോട്ടേജ്**
**കുളനട**

ഭാര്യ : **പൊന്നമ്മ ജോൺ** (ചക്കാല പടിറ്റേതിൽ, തട്ടാരമ്പലം)
മക്കൾ : സഞ്ജയ് ജോൺ (ദുബായ്), ജയ ഏബ്രഹാം

മരുമക്കൾ : ബീന സഞ്ജയ് ജോൺ (എരത്തിക്കൽ, കീക്കൊഴൂർ)
ഏബ്രഹാം ജോസഫ് (ടോജി വട്ടശേരിൽ, മല്ലപ്പള്ളി)

കൊച്ചുമക്കൾ: ജയ്സൺ, ഈതൻ, കാരൻ, റ്റാനിയ, റ്റനുഷ്










നസ്രാണികളുടെ സ്വയംനിർണയ പ്രക്രിയയിലെ ഒരു സുപ്രധാന വഴിത്തിരിവാണ് 1912 -ലെ കാതോലിക്കേറ്റ് സ്ഥാപനം. കാതോലിക്കേറ്റിലെക്കുള്ള നസ്രാണികളുടെ പ്രയാണത്തിലെ ചുവടുവെയ്പ്പുകളിൽഒന്നാണ് 1686 ലെ ചെങ്ങന്നൂർ സുന്നഹദോസ്.

സ്തുതിചൊവ്വാക്കപ്പെട്ട (ഓർത്തഡോക്സ്) വിശ്വാസത്തിന്റെ താത്വിക അടിത്തറയും അടിസ്ഥാന പടവുകളും മലങ്കരയിൽ ഉറപ്പിക്കുന്നതിനു നസ്രാണി പാരമ്പര്യപ്രകാരം 1686 മേയ് മാസം 29 -31 നും ഇടയിൽ ചെങ്ങന്നൂർ മാതാപ്പള്ളിയിൽ നടന്ന ഒരു മലങ്കര പള്ളിയോഗമാണ് ചെങ്ങന്നൂർ സുന്നഹദോസ്. 1684-ൽ മാർ ബസേലിയോസ് യൽദോയോടൊപ്പം മലങ്കരയിൽ എത്തിയ മാർ ഈവാനിയോസ് ഹദിയള്ളാ എപ്പിസ്ക്കോപ്പായാണ് ഈ സുന്നഹദോസിനു ചുക്കാൻ പിടിച്ചത്. ശക്തമായ വേദശാസ്ത്ര അടിത്തറയും ഉജ്ജ്വലമായ പാണ്ഡിത്യവും കൊണ്ട് തീഷ്ണവാനായി കടന്നുവന്ന മാർ ഈവാനിയോസ് ഹദിയള്ളാ മലങ്കരയിലെ സത്യവിശ്വാസികൾക്ക് ആവേശവും ആത്മവിശ്വാസവും നൽകി.

മലങ്കരസഭയെ ആത്മാവിൽ ജനിപ്പിച്ച പിതാവ് കർതൃശിഷ്യനും ഭാരതത്തിന്റെ അപ്പോസ്തോലനുമായ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാണ്. മലങ്കരയിലെ അദ്ദേഹത്തിന്റെ അപ്പോസ്തോലിക ഉപദേശത്തിൽ നൂറ്റാണ്ടുകൾ പിന്നിട്ടപ്പോൾ രണ്ടുതരം പാഷാണ്ഡതകൾ കടന്നുകൂടി. ഒരു സഹസ്രാബ്ദത്തിലധികം നീണ്ട പേർഷ്യൻ ബന്ധം കലർത്തിയ നെസ്തോറിയൻ വേദശാസ്ത്രവും ഉദയംപേരൂർ സുന്നഹദോസിലൂടെ റോമൻ കത്തോലിക്കർ അടിച്ചേൽപ്പിച്ച വേദവിപരീതങ്ങളും സഭ വിജ്ഞാനീയത്തിന്റെ ഭാഗമായിതീർന്നു. ഈ പാഷാണ്ഡതകളെ നീക്കം ചെയ്ത് ശുദ്ധവും കലർപ്പില്ലാത്തതുമായ സത്യവിശ്വാസം പുനഃപ്രഖ്യാപനം നടത്തിയ ചരിത്ര പ്രാധാന്യമുള്ള ഒരു മഹാ സംഭവമാണ് ചെങ്ങന്നൂർ സുന്നഹദോസ്. ഈ സുന്നഹദോസിനു സമാനമായ ഒന്ന് അതിന് മുമ്പോ അതിനു ശേഷമോ മലങ്കര നസ്രാണികളുടെ ഇടയിൽ ഉണ്ടായിട്ടില്ല.

ചെങ്ങന്നൂർ സുന്നഹദോസിനു മറ്റ് രണ്ട് പ്രാധാന്യങ്ങൾ കൂടിയുണ്ട്. ഒന്നാമതായി, പുരാതന സഭയുടെ പതിവും മലങ്കര നസ്രാണികളുടെ കീഴ്വഴക്കവും അനുസരിച്ച് മലങ്കര പള്ളിയോഗം കൂടിയാണ് ഈ വിശ്വാസപ്രഖ്യാപനം നടത്തിയത്. രണ്ടാമത് നസ്രാണികളുടെ ദേശീയ പാരമ്പര്യമായ ഇടത്തിലെ മര്യാദ നിലനിർത്തിയാണ് വേദവിപരീതങ്ങളെയും അബദ്ധോപദേശങ്ങളേയും പിഴുതെറിഞ്ഞത്.

മലങ്കരസഭയിൽ ഉദയംപേരൂർ സുന്നഹദോസിലൂടെ നഷ്ടമായ സുറിയാനി പാരമ്പര്യവും തനിമയും പുനഃസ്ഥാപിക്കുവാൻ ചെങ്ങന്നൂർ സുന്നഹദോസ് സഹായകരമായി. അടിസ്ഥാന സത്യവിശ്വാസ ഘടകങ്ങൾ ജനത്തിൽ കലഹമുണ്ടാക്കാതെ അംഗീകരിക്കാൻ ചെങ്ങന്നൂർ സുന്നഹദോസിനു സാധിച്ചു.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 9

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**



BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org




### ബഥേൽ പത്രിക വരിസംഖ്യ

| | |
|---|---|
| 1 വർഷം | ₹ 100 |
| 2 വർഷം | ₹ 200 |
| 5 വർഷം | ₹ 450 |
| 15 വർഷം | ₹ 1500 |

### പരസ്യനിരക്കുകൾ

| | |
|---|---|
| Cover Back Multy | ₹ 5000 |
| Front Inner B/W | ₹ 3000 |
| Back Inner B/W | ₹ 2500 |
| Favours Recived | ₹ 500 |




## താളുകളിൽ....

**ഒക്ടോബർ – 2012**



# നസ്രാണി വേദവും ചെങ്ങന്നൂർ സുന്നഹദോസും

മലങ്കര നസ്രാണി സമൂഹത്തിന്റെ വേദശാസ്ത്ര ദർശനങ്ങൾക്ക് അതിശക്തമായ അടിത്തറ പാകിയ സുന്നഹദോസ് ആണ് ചെങ്ങന്നൂർ സുന്നഹദോസ്. നെസ്തോറിയൻ വേദശാസ്ത്രവും തുടർന്ന് റോമൻ കത്തോലിക്കാ വേദശാസ്ത്രവും സ്വാധീനമുറപ്പിച്ച മലങ്കര നസ്രാണി സമൂഹത്തിന്റെ ശരിയായ വേദശാസ്ത്ര അവബോധത്തിന് അടിത്തറ പാകിയ ചെങ്ങന്നൂർ സുന്നഹദോസിന്റെ 325–ാം വാർഷികം ആഘോഷിക്കുന്ന ശുഭമുഹൂർത്തത്തിൽ ആണ് നാം.

മലങ്കര സഭയുടെ നിർണ്ണായക ചരിത്രമുഹൂർത്തങ്ങൾക്ക് നമ്മുടെ ഭദ്രാസനം സാക്ഷിയായി എന്നുള്ളത് നമുക്ക് മറക്കാതെ ഓർത്തിരിക്കാം. സഭയുടെ വേദശാസ്ത്ര അടിത്തറ പാകിയ ചെങ്ങന്നൂർ സുന്നഹദോസും സഭ യോജിപ്പിന്റെ വിളംബരം പകർന്ന പുത്തൻകാവ് അസ്സോസിയേഷനും ചെങ്ങന്നൂരിന്റെ പ്രാധാന്യം സഭാചരിത്രത്തിൽ തങ്കലിപികളാൽ കൊത്തിവച്ച ചരിത്ര സ്മാരകങ്ങളാണ്.

യുഗപുരുഷനും പണ്ഡിതനുമായിരുന്ന മാർ ഈവാനിയോസ് ഹദിയള്ളായുടെ പ്രവർത്തന ഫലമായി സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തിന്റെ ആഴമായ അടിത്തറകൾ മലങ്കരയിൽ ഉറപ്പിക്കാൻ കഴിഞ്ഞു. ഈ അടിത്തറ മാർ ഈവാനിയോസ് മലങ്കരയിൽ പ്രചരിപ്പിച്ചത് ബലപ്രയോഗത്തിലൂടെയോ ഏകപക്ഷീയമായ അടിച്ചേൽപ്പിക്കലിലൂടെയോ അല്ലായിരുന്നു, മറിച്ച് ചെങ്ങന്നൂർ സുന്നഹദോസ് എന്ന മലങ്കരയുടെ പള്ളിയോഗം വഴിയായിരുന്നു എന്നത് ശ്രദ്ധേയമാണ്.

നേമ്പ് ദിവസത്തെപ്പറ്റിയും നോമ്പിന്റെ നിയമങ്ങളെപ്പറ്റിയും, വി. കുർബ്ബാനയിൽ അമീറ ഉപയോഗിക്കുന്നതിനെപ്പറ്റിയും, വി. കുർബ്ബാന അപ്പത്തെപ്പറ്റിയും, വൈദീക വിവാഹത്തെപ്പറ്റിയും ആധികാരങ്ങളായ നിർവ്വചനങ്ങളും നിർദ്ദേശങ്ങളും നൽകുവാൻ കഴിഞ്ഞ സുന്നഹദോസ് എന്ന നിലയിൽ ചെങ്ങന്നൂർ സുന്നഹദോസിന്റെ സ്ഥാനം അദ്വിതീയമാണ്.

മലങ്കര സഭയ്ക്ക് ഉദയംപേരൂർ സുന്നഹദോസിലൂടെ നഷ്ടമായ സുറിയാനി പാരമ്പര്യങ്ങളെ പുനസ്ഥാപിക്കുവാൻ കഴിഞ്ഞ ചരിത്ര പോരാട്ടമാണ് ചെങ്ങന്നൂർ സുന്നഹദോസിന്റെ ചേതോവികാരം. മലങ്കര നസ്രാണികളും ദേശീയ പാരമ്പര്യങ്ങളും, തദ്ദേശീയ മര്യാദകൾക്കും മുൻതൂക്കം നൽകി വിളിച്ചു ചേർന്ന ചെങ്ങന്നൂർ സുന്നഹദോസ് സഭാ ചരിത്രത്തിലെ പ്രകാശം ഗോപുരമാണ്.

ഈ ചരിത്രം പുതു തലമുറയ്ക്ക് കൈമാറുവാൻ ചെങ്ങന്നൂർ സുന്നഹദോസിന്റെ 325–ാം വാർഷികം സമുചിതമായ പരിപാടികളോടെ നടത്തുവാൻ വേണ്ട ക്രമീകരണങ്ങൾ ചെയ്തു വരുന്നു. സഭാമക്കൾ ഏവരും ഈ ചരിത്ര മുഹൂർത്തത്തിൽ പങ്കു ചേർന്ന് ആഘോഷ പരിപാടികൾ വിജയിപ്പിക്കണം. നമ്മുടെ പിതാക്കന്മാരുടെ വിശ്വാസ പോരാട്ടങ്ങൾ ഏറ്റെടുക്കേണ്ടതും കാത്തുസൂക്ഷിക്കേണ്ടതും നമ്മുടെ നിയോഗവും കടമയും ഉത്തരവാദിത്തവും ആണ് എന്ന് നമുക്ക് മറക്കാതെ ഓർത്തിരിക്കാം.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

# ചെങ്ങന്നൂർ സുന്നഹദോസിന് 325

**ഡോ. എം. കുര്യൻ തോമസ്**

സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്തെ മൂന്ന് പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസം എന്നാണ് പുരാതനസഭകൾ വ്യവഹരിച്ചു വരുന്നത്. നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസൂസ് എന്നീ മൂന്ന് സാർവ്വത്രിക സുന്നഹദോസുകളിൽ വ്യാഖ്യാനിച്ച് നിർണയിച്ച വിശ്വാസമാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്കുള്ളത്. അവ ഭേദപ്പെടുത്താനോ, കൂട്ടിച്ചേർക്കാനോ ആർക്കും അധികാരമില്ല.

യഥാർത്ഥത്തിൽ ഈ സുന്നഹദോസുകൾ പുതിയ വിശ്വാസ സംഹിതയൊന്നും രൂപപ്പെടുത്തിയിട്ടില്ല. വേദാധിഷ്ഠിതമായ വിശ്വാസം *ഇന്നത്* എന്നു നിർവചിക്കുക മാത്രമാണ് ചെയ്തത്. ഇതേ രീതിയിൽ മലങ്കരസഭയുടെ വിശ്വാസസംഹിത മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ സത്യവിശ്വാസമാണെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ച സുപ്രധാന (ഏക) *മലങ്കര പള്ളിയോഗ*മാണ് 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ്.

ക്രിസ്തു ഒന്നാം സഹസ്രാബ്ദത്തിൽ എന്നോമുതൽ 1599 വരെ നസ്രാണികൾ സെലൂഷ്യായിലെ കാതോലിക്കായുടെ ആത്മിയ അധികാരത്തിനു കീഴിലായിരുന്നു. സ്വാഭാവികമായും നസ്രാണികളുടെ വിശ്വാസവും നെസ്തോറിയൻ ആയിരുന്നു. ലഭ്യമായ രേഖകൾ വ്യക്തമാക്കുന്നത് ഇതാണ്. 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളെ റോമൻ കത്തോലിക്കാ വിശ്വാസത്തിനു വിധേയരാക്കി. 1653-ലെ കൂനൻകുരിശു വിപ്ലവംവരെ ഈ നില തുടർന്നു.

1653-ൽ നസ്രാണികൾ റോമൻ കത്തോലിക്കാ വിശ്വാസം ത്യജിക്കുകയും, ജാതിക്കു തലവൻ തോമ്മാ അർക്കദ്യാക്കോനെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായായി ഉയർത്തി സഭാദ്ധ്യക്ഷനാക്കുകയും ചെയ്തു. ഇതൊഴികെ പ്രത്യേക വേദശാസ്ത്ര നിലപാടുകളൊന്നും നസ്രാണികൾ അന്ന് സ്വീകരിച്ചില്ല.

എന്നാൽ ഈ നില അധികകാലം തുടരാനവുമായിരുന്നില്ല. തങ്ങൾക്കു വിധേയരാവാത്ത നസ്രാണികൾ *പട്ടവും പാരമ്പര്യവും പിൻതുടർച്ചയുമില്ലാത്ത ഒരു നൂതന വിഭാഗമാണെന്ന്* റോമൻ കത്തോലിക്കർ ആരോപിച്ചു. ഈ കാഴ്ചപ്പാടോടെ അവരെ പള്ളികളിൽനിന്നും ബഹിഷ്ക്കരിക്കാൻ ശ്രമിക്കുകയും ചെയ്തു. ഈ സാഹചര്യത്തിൽ വേദശാസ്ത്ര-സഭാശാസ്ത്രപരമായി വ്യക്തമായ ഒരു നിലപാടെടുക്കേണ്ടത് നസ്രാണികൾക്ക് അത്യന്താപേക്ഷിതമായി മാറി. 1665-ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, മാർത്തോമ്മാ ഒന്നാമന്റെ മേല്പ

ട്ടസ്ഥാനം ക്രമപ്പെടുത്തിയതോടെ ഒരു കടമ്പ കടന്നുകിട്ടി. എങ്കിലും വേദശ്സ്ത്ര– സഭാവിജ്ഞാനീയ രംഗത്ത് ഒരു ശൂന്യത നിലനിന്നു.

ഈ ദശാസന്ധിയിലാണ് മാർ ബസേലിയോസ് യൽദോ മഫ്രിയാനയും സംഘവും 1685–ൽ കേരളത്തിലെത്തിയത്. പതിമൂന്നാം ദിവസം ഒക്ടോബർ 2–ന് അദ്ദേഹം കാലം ചെയ്തു. 1686–ൽ മാർത്തമ്മാ രണ്ടാമൻ ആകസ്മികമായി കാലം ചെയ്തതോടെ ഒരു ഭരണപ്രതിസന്ധിയും ഉടലെടുത്തു. ഭാഗ്യവശാൽ മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ സഹയാത്രികൻ, ഉജ്ജ്വല പണ്ഡിതനായ മാർ ഈവാനിയോസ് ഹദിയള്ള, ഈ സമയം കേരളത്തിലുണ്ടായിരുന്നു. അദ്ദേഹം 1686–ൽ ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചുകൂട്ടി. കൃത്യമായ തീയതി കണ്ടുപിടിക്കാൻ സാധിച്ചിട്ടില്ലങ്കിലും പിൽക്കാല പാരമ്പര്യമനുസരിച്ചു കണക്കാക്കിയാൽ മാർത്തോമ്മാ രണ്ടാമന്റെ നാല്പതടിയന്തിരത്തോടനുബന്ധിച്ച് (1686 മെയ് 30/31) തിയതിയിലാവണം ഈ യോഗം നടന്നത്.



1686–ലെ ചെങ്ങന്നൂർ സുന്നഹദോസ് പ്രധാനമായും അഞ്ച് അടിസ്ഥാന വിശ്വാസ പ്രമാണങ്ങൾ അംഗീകരിച്ചു. അവ, (1) കാതോലിക സഭയുടെ നിർവചനം.(2) പുത്രൻ തമ്പുരാന്റ ആളത്വം. (3) വി. കുർബാനയ്ക്ക് പുളിപ്പുള്ള അപ്പം ഉപയോഗിക്കണം.(4) പ. റൂഹായുടെ പുറപ്പാട്. (5) നോയമ്പിന്റെ അടിസ്ഥാന പ്രമാണങ്ങൾ. മാർ ഈവാനിയോസ് ഹദിയള്ളയുടെ പിൽക്കാല രചനകളിൽ കാണുന്ന ബസ്പുർക്കാനായുടെ നിരസനം, ദിവസപകർച്ച, വധുവിനെ വലത്തു വശത്തു നിർത്തുന്നത്, സ്വരൂപ വന്ദനയുടെ നിരോധനം മുതലായവ ഈ സുന്നഹദോസ് തീരുമാനങ്ങളാണോയെന്ന് വ്യക്തമല്ല. എങ്കിലും ഇവ അവയ്ക്ക് പൂരകങ്ങളാണ്.

പോർട്ടുഗീസ്പൂർവകാലംമുതൽ നസ്രാണികളുടെ ആത്മീയവും ലൗകീകവുമായ സർവ കാര്യങ്ങളിലേയും അന്തിമ തീരുമാനത്തിന് അധികാരികളായ അത്യുന്നത സമതി – *മലങ്കര പള്ളിയോഗം* – മാണ് ചെങ്ങന്നൂരിൽ ഈ വിശ്വാസ പ്രഖ്യാപനം നടത്തിയത് എന്ന വസ്തുത അതീവ ഗൗരവത്തോടെ കണക്കാക്കണം. റോമൻ കത്തോലിക്കാ സഭയുടെ കാനോനാകൾക്ക് വിരുദ്ധമായി അൽമായർ പങ്കെടുക്കുന്ന ഒരു യോഗം – ഉദയംപേരൂർ സുന്നഹദോസ് – വിളിച്ചുകൂട്ടുവാൻ *സർവശക്തനായ* ആർച്ച്ബിഷപ്പ് മെനേസീസിനെ നിർബന്ധിതനാക്കിയത് *മലങ്കര പള്ളിയോഗ*ത്തിന്റെ ഈ അപ്രമാദിത്വമായിരുന്നു.

1686–ലെ ചെങ്ങന്നൂർ സുന്നഹദോസാണ് ഔദ്യോഗികമായി ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും മലങ്കര സഭയുടേതായി അംഗീകരിച്ചത്. നാളിതുവരെ മറ്റൊരു വിശ്വാസ പ്രഖ്യാപനവും നസ്രാണികൾ നടത്തിയിട്ടില്ല. 1686–ലെ ചെങ്ങന്നൂർ സുന്നഹദോസിന്റെ നിശ്ചയങ്ങൾ ഭേദപ്പെടുത്തിയിട്ടുമില്ല. മൂന്നു സാർവത്രിക സുന്നഹദോസുകൾ ക്ളിപ്തപ്പെടുത്തിയ വിശ്വാസ സംഹിത നസ്രാണികൾ ഔദ്യോഗികമായ അംഗീകരിച്ച 1686–ലെ ചെങ്ങന്നൂർ സുന്നഹദോസിനെ അവയ്ക്കു തുല്യമായ പ്രാധാന്യത്തോടെ വേണം മലങ്കര സഭ പരിഗണിക്കാൻ. (1686–ലെ ചെങ്ങന്നൂർ സുന്നഹദോസിനെപ്പറ്റിയുള്ള വിദമായ പഠനങ്ങൾക്ക് 2011 നവംബറിൽ എം. ഒ. സി. പബ്ളിക്കേഷൻസ് പ്രസിദ്ധീകരിക്കുന്ന *1686 –ലെ ചെങ്ങന്നൂർ സുന്നഹോസ് – പാഠവും പഠനവും* എന്ന കൃതി കാണുക)

തുടരും...

# ചെങ്ങന്നൂർ സുന്നഹദോസിലെ ദൈവശാസ്ത്രം

ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത

**നി**ഖ്യായിലും (ഏ.ഡി.325), കുസ്തന്തീനോപോലീസിലും (ഏ.ഡി.381), എഫേസൂസിലും (ഏ.ഡി.431) വച്ചുണ്ടായ മൂന്നു പൊതു സുന്നഹദോസുകളിലെ നിശ്ചയങ്ങളിൽ അധിഷ്ഠിതമായ വിശ്വാസ സത്യങ്ങളാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ പ്രഖ്യാപിച്ചു പാലിച്ചു വരുന്നത്. ക്രൈസ്തവസഭയുടെ സുവർണ്ണ കാലഘട്ടം അഥവാ വിഭജനങ്ങൾക്കു മുമ്പുള്ള കാലഘട്ടത്തിൽ (ഏ.ഡി.450-നു മുമ്പ്) ജീവിച്ചിരുന്ന പിതാക്കന്മാർ ക്രോഡീകരിച്ച വിശ്വാസ സത്യങ്ങൾക്ക് കാനോനീകരണം നൽകിയതു വഴിയാണ് ഈ മൂന്നു സുന്നഹദോസുകളും പ. പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ചരിത്രത്തിൽ പ്രധാന നാഴികക്കല്ലുകളായി മാറിയത്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം അധിക പ്രാധാന്യത്തോടെയും, അതേസമയം തികഞ്ഞ ചാരിതാർത്ഥ്യത്തോടെയും ആദരിക്കേണ്ട മറ്റൊരു സുന്നഹദോസാണ് ഏ.ഡി.1686-ൽ സുറിയാനി മെത്രനായ മാർ ഈവാനിയോസ് ഹദിയള്ളയുടെ നേതൃത്വത്തിൽ ചെങ്ങന്നൂരിൽ കൂടിയ മലങ്കര പള്ളി പ്രതിപുരുഷയോഗം. മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രത്തിൽ തങ്ങളുടെ സത്യവിശ്വാസം ആദ്യം വ്യക്തമായി പ്രഖ്യാപിച്ച സുന്നഹദോസ് എന്ന നിലയിൽ ചെങ്ങന്നൂർ സുന്നഹദോസിന്റെ സ്ഥാനം അതുല്യമായി തന്നെ നിലനിൽക്കുകയാണ്.

പാശ്ചാത്യർക്കും റോമൻ കത്തോലിക്കാ വിശ്വാസത്തിനും എതിരായി ഇന്ത്യൻ മണ്ണിൽ നടന്ന ആദ്യ സ്വാതന്ത്ര്യസമരമായ 1653-ലെ കൂനൻകുരിശു സത്യത്തിനുശേഷം സുറിയാനി സഭയുടെ വിശ്വാസവും പാരമ്പര്യങ്ങളും ഔദ്യോഗികമായി മലങ്കരയിൽ പുനഃസ്ഥാപിച്ചതുവഴി ചെങ്ങന്നൂർ സുന്നഹദോസും, അതിനു ചുക്കാൻ പിടിച്ച മാർ ഈവാനിയോസ് ഹദിയള്ളയും മലങ്കര സുറിയാനി സഭയുടെ ചരിത്രത്തിലെ സുവർണ്ണ നക്ഷത്രങ്ങളായി വിളങ്ങുകയാണ്.

മാർ ഈവാനിയോസ് ഹദിയള്ളായും ചെങ്ങന്നൂർ സുന്നഹദോസും മലങ്കര സഭയ്ക്ക് നൽകിയ സംഭാവനകളിൽ ഏറ്റവും മുഖ്യമായി ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നത് സഭ ഇന്നും പ്രഖ്യാപിച്ചു പാലിച്ചു വരുന്ന അടിസ്ഥാന ദൈവശാസ്ത്ര സംഗ്രഹങ്ങളാണ്. 1599 വരെ *നെസ്തോറിയൻ* ദൈവശാസ്ത്രവും (പേർഷ്യൻ സഭയുടെ ദൈവശാസ്ത്രം) അതിനെ തുടർന്ന് ബലാൽക്കാരേണ പകർന്നു നൽകിയ റോമൻ കത്തോലിക്കാ ദൈവശാസ്ത്രവും പിൻതുടർന്നുവന്ന മലങ്കരസഭയ്ക്ക്, പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ സത്യവിശ്വാസ സംഗ്രഹം (കൽക്കദോന്യേതര വിശ്വാസം)

പകർന്നു നൽകിയതും, സഭയിൽ അത് ഉറപ്പിച്ചതും മാർ ഈവാനിയോസ് ഹദിയള്ളയും അദ്ദേഹം നേതൃത്വം നൽകിയ ചെങ്ങന്നൂർ സുന്നഹദോസു മാണ്

1686-ൽ കൂടിയ ചെങ്ങന്നൂർ സുന്നഹദോസ് മാർ ഈവാനിയോസ് ഹദിയള്ള അവതരിപ്പിച്ച അഞ്ച് വിശ്വാസഘടകങ്ങൾ അംഗീകരിക്കുകയുണ്ടായി. അതിനെ തുടർന്ന് അവയെ വിശദീകരിച്ചുകൊണ്ട് അദ്ദേഹം തന്നെ ഒരു കല്പന തയ്യാറാക്കി പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. (വിശദമായ പഠനത്തിനുവേണ്ടി ചെങ്ങന്നൂർ ഭദ്രാസന രജത ജൂബിലി സ്മരണികയിൽ ഡോ. എം. കുര്യൻ തോമസ് എഴുതിയിരിക്കുന്ന *1686-ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസ് ഹദിള്ളയും* എന്ന ലേഖനം വായിക്കുക. കൂടാതെ ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത് (എഡിറ്റർ) *തിരു ചെങ്ങന്നൂർ മാതാപള്ളിയും മാർ ഈവാനിയോസ് ബാവയും*, സോഫിയ ബുക്സ്, കോട്ടയം, 2011, പേജ് 60-86; 92-99 വായിക്കുക. മാർ ഈവാനിയോസ് ഹദിയള്ളയുടെ കല്പനയുടെ പകർപ്പ് പാമ്പാക്കുട കോനാട്ട് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുണ്ട്).

മാർ ഈവാനിയോസ് ഹദിയള്ള മലങ്കര സുറിയാനി പാരമ്പര്യത്തിന് തികച്ചും അന്ത്യന്താപേക്ഷിതമായ അടിസ്ഥാന ദൈവശാസ്ത്രവും ആചാരാനുഷ്ഠാനങ്ങളും മാത്രമാണ് സുന്നഹദോസിൽ അവതരിപ്പിച്ചത്. *നിരണം ഗ്രന്ഥവരി* നൽകുന്ന വിവരങ്ങൾ അനുസരിച്ച് മലയാളത്തിൽ നടന്നുവരുന്ന മര്യാദകളിൽ ആത്മകടം ഉള്ളതിൽ അഞ്ചുകൂട്ടം, ആയത് എന്തെന്നാൽ *പള്ളി, തുവർഗ്ഗം, റൂഹാ, കുറുവാന, നൊൻപു ഇങ്ങനെ അഞ്ചു കൂട്ടം എടുത്ത് ശേഷമുള്ള ക്രമങ്ങളും നടപ്പുകളും മുമ്പിൽ നടന്നുവരുംവണ്ണംതന്നെ നടന്നു കൊള്ളത്തക്കവണ്ണം ക്രമപ്പെടുത്തി മാർ ഈവാനിയോസായിട്ട് നടത്തുകയും ചെയ്തു* (*നിരണം ഗ്രന്ഥവരി*യെക്കുറിച്ചുള്ള പഠനത്തിന് , ഡോ. ദഃ. കുര്യൻ തോമസ് എഡിറ്റ് ചെയ്ത്, പഠനത്തോടും കുറിപ്പുകളോടും കൂടി 2000 ഓഗസ്റ്റിൽ കോട്ടയം സോഫിയാ ബുക്സ് പ്രസിദ്ധീകരിച്ചിരിക്കുന്ന *നിരണം ഗ്രന്ഥവരി* വായിക്കുക).

*ചുരുക്കത്തിൽ വിശ്വാസ കാര്യങ്ങൾ* എന്ന പേരിൽ *നിരണം ഗ്രന്ഥവരി*യിൽ ചേർത്തിരിക്കുന്ന ഭാഗങ്ങൾ വായിക്കുമ്പോൾ പൗരസ്ത്യ സുറിയാനി ഓർത്തഡോക്സ് സഭയുടെ വിശ്വാസപ്രമാണങ്ങളുടെ ഒരു വിശദീകരണമാണവ എന്നു മനസ്സിലാക്കാവുന്നതാണ്. ലോകസൃഷ്ടി മുതൽ യേശുക്രിസ്തു വരെയുള്ള ചരിത്രവിവരണവും, ക്രിസ്തുവിന്റെ മനുഷ്യാവതാര ശുശ്രൂഷകളും, ആദികാലങ്ങളിൽ സഭയൽ ഉയർന്നുവന്ന വേദവിപരീതങ്ങളും, പരിശുദ്ധ മൂന്നു പൊതുസുന്നഹദോസുകളിലൂടെ സഭയക്കു ലഭിച്ച സത്യവിശ്വാസ സംഹിതകളുമൊക്കെ അവിടെ സവിസ്തരം വിവരിക്കുന്നുണ്ട്. റോമാ-ഗ്രീക്ക്-നെസ്തോറിയൻ വിഭാഗങ്ങളുമായി സുറിയാനി ഓർത്തഡോക്സ് സഭ പുലർത്തുന്ന വ്യത്യാസങ്ങളിൽ പ്രധാനങ്ങളായ വി. ത്രിത്വം, ക്രിസ്തുവിന്റെ ആളത്വം, വി. കന്യക മറിയം എന്നിവയെക്കുറിച്ച് വേദപുസ്തകാടിസ്ഥാന വിശദീകരണം നൽകി സത്യവിശ്വാസം ഉറപ്പിക്കുന്നുണ്ട്

ചെങ്ങന്നൂർ സുന്നഹദോസിലെ പ്രധാന ദൈവശാസ്ത്ര-വിശ്വസ വിഷയങ്ങൾ താഴെ പറയുന്നവയാണ്.

1. പള്ളി അഥവാ സഭ

2. തുവർഗ്ഗം - ക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ചും, റോമൻ കത്തോലിക്കാ സഭയുടെ ബസ്പുർക്കാനാ വിശ്വാസം സംബന്ധിച്ചും.

3. റൂഹാദു കുദിശാ - പ. റൂഹായുടെ പുറപ്പാടു സംബന്ധിച്ച്

4. വി. കുർബ്ബാനയെ സംബന്ധിച്ച് - പ്രധാനമായും അമ്മീറയെ (പുളിപ്പുള്ള അപ്പം) സംബന്ധിച്ച്,

5. നോയമ്പ് - ബുധൻ, വെള്ളി ദിവസങ്ങളും മറ്റും കാനോനിക നോമ്പുകളും സംബന്ധിച്ച്,

**1, സഭയുടെ സാർവ്വത്രികത -** ചെങ്ങന്നൂർ സുന്നഹദോസിൽ മാർ ഈവാനിയോസ് ഹദിയള്ള അവതരിപ്പിച്ച വിശ്വസ വിഷയങ്ങളിൽ സഭയെക്കുറിച്ചു പറയുന്നത് ഇപ്രകാരമാണ്. *റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുന്നതുപോലെ കാതോലിക (സാർവ്വത്രിക) സഭ റോമാസഭയല്ല. മൂന്നു പൊതുസുന്നഹദോസുകൾ ക്രമപ്പെടുത്തിയ വിശ്വാസത്തിൽ അധിഷ്ഠതമായ പൊതു സഭയണ്. നിരണം ഗ്രന്ഥവരി*യിൽ ചേർത്തിരിക്കുന്ന *മാർ ഈവാനിയോസിന്റെ പ്രബന്ധങ്ങൾ* എന്ന ശീർഷകത്തിലെ ലേഖനങ്ങളിലും റോമൻ കത്തോലിക്കാ സഭ സാർവ്വത്രിക സഭയല്ല എന്ന് ശക്തമായി പ്രതിപാദിക്കുന്നുണ്ട്

നിഖ്യാവിശ്വാസ പ്രമാണത്തിൽ സഭയ്ക്ക് നൽകുന്ന പ്രധാന വിശേഷണങ്ങളാണ് ഏകം, വിശുദ്ധം, കാതോലികം, അപ്പോസ്തോലികം എന്നിവ. വി. വേദപുസ്തകപ്രകാരം യേശുക്രിസ്തുവിന്റെ സഭ ഒന്നേയുള്ളു. അതു വിശുദ്ധവും കാതോലികവും അപ്പോസ്തലികവുമാണ്. റോമാ സഭ പറയുന്നതുപോലെ റോമിലെ മാർപാപ്പായുടെ കീഴിൽ പ്രാദേശിക സഭകൾ ഒരുമിച്ചു ചേരുന്ന

തിനെ *സാർവ്വത്രിക സഭ* അഥവാ *കാതോലിക സഭ* എന്നു വിളിയ്ക്കുന്നതിനോടു പൗരസ്ത്യ ഓർത്തഡോക്സ് ദൈവശാസ്ത്രത്തിന് വിയോജിപ്പാണ്. *കാതോലികം* എന്ന വാക്കിന് സാർവ്വത്രികമായത്, സകലത്തെയും ഉൾക്കൊള്ളുന്നത് എന്നൊക്കെ അർത്ഥം ഉണ്ട്. മാർ ഈവാനിയോസിന്റെ ചിന്തയിൽ ചില പ്രാദേശിക സഭകൾ കൂടിച്ചേരുന്നതിനെ കാതോലികമെന്നോ സാർവ്വത്രികമായത് എന്നോ വിളിക്കേണ്ടതില്ല. ഒരു പ്രാദേശിക സഭയിൽതന്നെ സഭയുടെ എല്ലാ പൂർണ്ണതയും ഉൾക്കൊള്ളുന്നതും കാണുന്നതുമാണ് *കാതോലിക സഭ.* സഭയ്ക്ക് കാതോലിതം എന്നും സാർവ്വത്രികം എന്നുമൊക്കെ വിശേഷണം നൽകിയത് അന്ത്യോഖ്യയിലെ മാർ ഇഗ്നാത്യോസ് (+110) ആണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ വി. ബലിയുടെ സ്നേഹാധിഷ്ഠിതമായ ഐക്യത്തിൽ വിശ്വാസാചാരങ്ങളുടെ പൂർണ്ണത പുലർത്തി ക്രിസ്തുവിനെ സാക്ഷിക്കുന്ന സഭയാണ് കാതോലിക സഭ. ഈ അർത്ഥത്തിൽ അപ്പോസ്തലിക വിശ്വാസം പുലർത്തുന്ന പ്രാദേശിക സഭകളെല്ലാം സാർവ്വത്രിക സഭയായി മാറുന്നു. അതിന് പ്രാദേശിക സഭകൾ റോമാസഭയുടെ കീഴിൽ നിൽക്കണമെന്നില്ല. ഇത് ചെങ്ങന്നൂർ സുന്നഹദോസിലെ ഒന്നാമത്തെ ദൈവശാസ്ത്ര വിഷയമായി എടുത്തിരിക്കുന്നു എന്നത് ഉദയംപേരൂർ സുന്നഹദോസിന്റെയും അതിന്റെ പിന്നാലെ വന്ന ലത്തീനീകരണത്തിന്റെയും പ്രവണതകൾക്കെതിരെയുള്ള മറുപടിയും പ്രതിരോധവുമായിട്ടുവേണം കണക്കാക്കുവാൻ.

റോമാസഭയുടെ *സാർവ്വത്രിക* രീതി *പാപ്പാ* എന്ന വ്യക്തിയുടെ ഊന്നൽ നൽകുന്ന സഭാശാസ്ത്രമാണ്. സഭ ദൈവത്തിന്റെ ഭവനമാകയാൽ ഒരു ഭരണാധികാരിയുടെ കീഴിൽ മറ്റെല്ലാവരും എന്ന ഭരണക്രമം സഭയുടെ സത്തയിൽപ്പെട്ടതല്ല. കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ സഭയുടെ ഏകത്വം ത്രിത്വാധിഷ്ഠിതമായി കാണുവാനാണ് പ്രാർത്ഥിച്ചത് (യോഹ. 17:21) അതുകൊണ്ടു ക്രിസ്തീയ ഭരണക്രമത്തിൽ കൂട്ടുത്തരവാദിത്വത്തിനാണ് കൂടുതൽ പ്രാധാന്യം. ഒരു പ്രാദേശിക സഭ, വി. ത്രിത്വാധിഷ്ഠിത കൂട്ടുത്തരവാദിത്വം ക്രമമായി നിർവ്വഹിക്കുമ്പോൾ അത് കാതോലികവും സാർവ്വത്രികവുമായ സഭയായി മാറുന്നു എന്നതാണ് ഇവിടെയുള്ള വിവക്ഷ. ചെങ്ങന്നൂർ സുന്നഹദോസ് ഈ സത്യമാണ് ഉറപ്പിക്കുന്നത്

**2. തുവർഗം –** തുവർഗം എന്നതിന് രണ്ടു പാഠാന്തരങ്ങൾ ഉള്ളതായി ചെങ്ങന്നൂർ സുന്നഹദോസിൽ അവതരിപ്പിച്ച പ്രബന്ധത്തിൽ മാർ ഈവാനിയോസ് ഹദിയള്ളാ പറയുന്നുണ്ട്. ഒന്നാമത്തേത് ക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ചുള്ളതും രണ്ടാമത്തേത് *ബസ്പുർക്കാനാ* (ശുദ്ധീകരണസ്ഥലം) സംബന്ധിച്ചുള്ളതുമാണ്. ഈ രണ്ടു വിഷയങ്ങളിലും പൗരസ്ത്യ ഓർത്തഡോക്സ് സഭകളും റോമൻ കത്തോലിക്കാ സഭയും വ്യത്യസ്തങ്ങളായ നിലപാടുകളാണ് സ്വീകരിച്ചിരിക്കുന്നത്.

**(a) ക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ചുള്ളത്–** യേശുക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ച പഠിപ്പിക്കലുകളെക്കുറിച്ചു മനസ്സിലാക്കണമെങ്കിൽ പുരാതന അലക്സാൻഡ്രിയൻ വേദശാസ്ത്ര പാരമ്പര്യവും അന്ത്യോഖ്യൻ വേദശാസ്ത്ര പാരമ്പര്യവും അറിയേണ്ടതുണ്ട്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഉൾപ്പെടെയുള്ള പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ അലക്സാൻഡ്രിയൻ വേദശാസ്ത്രവും, റോമൻ കത്തോലിക്കാ സഭയും ബൈസന്റിയൻ സഭകളും, കൽദായ സഭയും അന്ത്യോഖ്യൻ വേദശാസ്ത്രവും പിൻതുടരുന്നവരാണ്. അലക്സാൻഡ്രിയൻ വേദശാസ്ത്രം അനുസരിച്ച് ക്രിസ്തു ഏക സ്വഭാവവും, ഏക ക്നൂമായും, ഏക ആളത്വവും ഉള്ളതാണ് (ീല ിമഘ്യേല, ീല വ്യുീമേശെ, ീല ുല്യൗീ). ഈ ഏകത്വത്തിൽ ദൈവത്വവും മനുഷ്യത്വവും പരിപൂർണ്ണമായും, കലർപ്പില്ലാതെയും സംയോജിച്ചിരിക്കുന്നു. അന്ത്യോഖ്യൻ വേദശാസ്ത്രം അനുസരിച്ച്, യേശുക്രിസ്തു രണ്ടു സ്വഭാവവും, ഒരു ക്നൂമായും ആണ് (ംീ ിമഘ്യേല, ീല വ്യുീമേശെ). റോമിലെ ലിയോപാപ്പായും കൂട്ടരും ഏ.ഡി. 451–ലെ കൽക്കദൂന്യ സുന്നഹദോസിലൂടെ ഈ ക്രിസ്തുശാസ്ത്രം സഭയിൽ ഉറപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും, ഇത് നെസ്തോറിയൻ (കൽദായ – ംീ ിമഘ്യേല, ംീ വ്യുീമേശെ, ീല ുല്യൗീ) വേദവിപരീതത്തിന് തുല്യമാണെന്ന ബോധ്യത്തിൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ ശക്തിയുക്തം ഇതിനെ എതിർക്കുകയുണ്ടായി.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ക്രിസ്തു വിജ്ഞാനീയം വി. ത്രിത്വ വിശ്വാസവുമായി അഭേദ്യമായി ബന്ധപ്പെട്ടതാണ്. ദൈവപുത്രന്റെ മനുഷ്യനായിത്തീരൽ (ടീ ിള ഏീറ യലരീശിഴ ാമി) എന്ന അടിസ്ഥാനവാക്യത്തിൽ ഊന്നിയാണ് അലക്സാന്ഡ്രിയൻ ദൈവശാസ്ത്രം ക്രിസ്തുവിന്റെ ആളത്വത്തെ കാണുന്നത്. എല്ലാ വേദശാസ്ത്രവിശദീകരണങ്ങളുടെയും കേന്ദ്രബിന്ദു ക്രിസ്തുവിന്റെ മനുഷ്യാവതാരമാണ്. മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിൽ ദൈവത്വവും മനുഷ്യത്വവും പരിപൂർണ്ണ ഐക്യത്തിലായി ഏക ഐക്യസ്വഭാവമാകുന്നു. വചനമാം ദൈവം മറിയാമിന്റെ ഉദരത്തിൽ മനുഷ്യത്വവുമായി ഐക്യപ്പെടു

കയും ഒരു മനുഷ്യൻ എന്ന നിലയിൽ പാപമൊഴികെ സർവ്വത്തിലും മനുഷ്യതുല്യനായി ജനിക്കുകയും ചെയ്തു. മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ, പരിപൂർണ്ണ ദൈവവും പരിപൂർണ്ണ മനുഷ്യനുമാണ്. എന്നാൽ താൻ ഒരു കർത്താവും ഒരു വ്യക്തിയുമാകയാൽ ദൈവത്വം എന്നും മനുഷ്യത്വമെന്നും പറയുന്ന രണ്ടു സ്വഭാവങ്ങളോ കേന്ദ്രങ്ങളോ ഇല്ല. മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ മനുഷ്യസ്വഭാവവും ദൈവസ്വഭാവവും ഒന്നായി ചേരുന്ന സ്വഭാവമാണുള്ളത്. എന്നാൽ ഈ ഒന്നായിച്ചേരൽമൂലം തന്റെ ദൈവസ്വഭാവം മനുഷ്യസ്വഭാവത്തെയോ, മനുഷ്യസ്വഭാവം ദൈവസ്വഭാവത്തെയോ ലഘൂകരിക്കുകയോ നിഷ്പ്രഭമാക്കുകയോ, നിർവ്വീര്യമാക്കുകയോ ചെയ്യുന്നില്ല. ഇത് മനുഷ്യബുദ്ധിക്കു അപരിമേയമായ ദൈവീകരഹസ്യവും അത്ഭുതവുമാണ്.

പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ഈ ക്രിസ്തുശാസ്ത്രത്തിൽ ഉറച്ചു നിൽക്കുന്ന ആളെന്ന നിലയിൽ മാർ ഈവാനിയോസ് ഹദിയള്ള ചെങ്ങന്നൂർ സുന്നഹദോസിൽ ഉറപ്പിച്ചതും മലങ്കരസഭ തുടർന്നുവരുന്നതും ഈ ക്രിസ്തുശാസ്ത്രം തന്നെയാണ്.

പോർട്ടുഗീസ് റോമൻ കത്തോലിക്കാ മെത്രാനായ ആർച്ചു ബിഷപ്പ് മെനസ്സീസ് 1599-ൽ വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസു നിശ്ചയങ്ങളിൽ (രണ്ടാം മെനത്വാ, രണ്ടാം യോഗവിശാരം (32) *വിശ്വസിക്കേണ്ടുന്നതുമെൽ* എന്ന ശീർഷകത്തിൽ, രണ്ടാം സഹാ (S.iii D.icii )) നെസ്തോറിയൻ ക്രിസ്തുവിജ്ഞാനീയത്തെ എതിർക്കുന്നുവെങ്കിലും, കൽക്കദൂന്യാ സുന്നഹദോസിന്റെ ഇരുസ്വഭാവ വാദത്തെ ഉറപ്പിച്ച് റോമൻ കത്തോലിക്കാ ക്രിസ്തു വിജ്ഞാനിയത്തെ പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നുണ്ട്. (ഡോ. സ്ക്കറിയ സക്കറിയ(എഡിറ്റർ), *ഉദയംമ്പേരൂർ സുന്നഹദോസിന്റെ കാനോനകൾ,* പേജ് 121-24,143). ഇതിനെതിരെയാണ് മാർ ഈവാനിയോസ് ഹദിയള്ളാ ചെങ്ങന്നൂർ സുന്നഹദോസിലൂടെ പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ക്രിസ്തുവിജ്ഞാനിയം മലങ്കരയിൽ ഉറപ്പിക്കുന്നത്.

**(b) റോമൻ കത്തോലിക്കാ സഭയുടെ ബസ്പുർക്കാനാ (ശുദ്ധീകരണ സ്ഥലം) വിശ്വാസം സംബന്ധിച്ച്.**

*ബസ്പുർക്കാനാ* എന്ന ദണ്ഡവിമോചന സ്ഥലം അഥവാ ശുദ്ധീകരണസ്ഥലം മരണാനന്തരം ഉണ്ടെന്ന് റോമാസഭ പഠിപ്പിക്കുന്നു. കൃപയിൽ മരിക്കുന്നവരെങ്കിലും അപൂർണ്ണതയിൽ ജീവിച്ചവരും, ലോകത്തിൽവച്ച് മരണത്തിനല്ലാത്ത പാപം ചെയ്തിട്ട് മോചനം പ്രാപിക്കാതെ വന്നവരും, മരണകരമായ പാപം ചെയ്തെങ്കിലും പാപത്തിനുതക്ക ശിക്ഷ ലോകത്തിൽ വച്ച് അനുഭവിക്കാതെ വന്നവരും ബെസ്പുർക്കാനയിൽ പ്രവേശിക്കുന്നു. ഇവിടുത്തെ ശുദ്ധീകരണം കഴിഞ്ഞ് അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നു. ഈ സ്ഥലം ന്യായവിധിവരെ മാത്രം ഉള്ളതാണ്. റോമാസഭയുടെ ഈ പഠിപ്പിക്കലിന് യാതൊരു വേദപുസ്തകാടിസ്ഥാനവുമില്ലാത്തതിനാൽ പൗരസ്ത്യ സഭകൾ ഇതിന് എപ്പോഴും എതിർത്തിട്ടുണ്ട്. ഉദയംപേരൂർ സുന്നഹദോസ് നിശ്ചയങ്ങളിൽ *ബസ്പൂർക്കാനാ* വിശ്വാസം ഊന്നൽ കൊടുത്ത് ഉറപ്പിക്കുന്ന കാനോനകൾ (െ.ശശശ ഉ.ശര ്ശശ, ്ശശശ, ശഃ, ഃ) ഉള്ളതുകൊണ്ടാണ് മാർ ഈവാനിയോസ് ഹദിയള്ളാ ചെങ്ങന്നൂർ സുന്നഹദോസിലൂടെ ബസ്പുർക്കാനാ വിശ്വാസത്തെ എതിർക്കുന്നത്.

വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനു, ക്രിസ്തുവിൽ നിദ്രപ്രാപിച്ച എല്ലാവർക്കുംവേണ്ടി പ്രാർത്ഥിക്കണമെന്നാണർത്ഥം. ചിലർ ശുദ്ധീകരണസ്ഥലത്താണെന്നും, മറ്റു ചിലർക്കുവേണ്ടി മാത്രം പ്രാർത്ഥിക്കണമെന്നും പറയത്തക്കവണ്ണം സിദ്ധാന്തങ്ങളുണ്ടാക്കുന്നത് ശരിയായ രീതിയല്ല. പണസമ്പാദനത്തിനുള്ള ഒരു മാർഗ്ഗമായി മാത്രം *ശുദ്ധീകരണ സ്ഥലത്തെ* കാണുന്നതാവും ശരി. 1 യോഹ5 16-ൽ മരണത്തിനല്ലാത്ത പാപം ചെയ്തവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു പറഞ്ഞിരിക്കുന്നത് ശുദ്ധീകരണസ്ഥലത്തുനിന്നുള്ള വിടുതലിനായി പ്രാർത്ഥിക്കണമെന്നു റോമാസഭ വ്യാഖ്യാനിക്കുന്നതു ശരിയല്ല. മരണത്തിനല്ലാത്ത പാപം ചെയ്യാതിരിക്കുവാനുള്ള ഒരു ആഹ്വാനം മാത്രമാണ്.

സ്വർഗ്ഗം നന്മയുടെ പ്രതിഫലവും, നരകം പാപത്തിന്റെ ശിക്ഷയുമാണ്. പ്രതിഫലവും ശിക്ഷയും നീതിയുടെ രണ്ടു വശങ്ങളാണ് സ്വർഗ്ഗവും നരകവും ഇല്ലെങ്കിൽ നീതി നടത്തുന്ന ദൈവമില്ലെന്നുവരും. നരകം നിത്യമാണെങ്കിൽ ദൈവകരുണയും സ്നേഹവും എല്ലാറ്റിനെയും നന്നാക്കാൻ ശക്തമല്ല എന്നു പറയേണ്ടതായി വരും. മനുഷ്യന് ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യത്തിന്റെ അതിദുർവിനയോഗം തടയാനാണ് നിത്യശിക്ഷയുടെ സാദ്ധ്യത ചൂണ്ടിക്കാണിക്കുന്നത്. അല്ലാതെ കുറെപേർ സ്വർഗ്ഗത്തിലും മറ്റു ചിലർ ശുദ്ധീകരണത്തിലും പോകുന്നതിന്റെ സിദ്ധാന്തം ഉണ്ടാക്കുന്നതിന്റെ പിന്നിൽ പണം ഉണ്ടാക്കുവാനുള്ള ആഗ്രഹമുണ്ടായിരിക്കാനാണ് സാദ്ധ്യത. ബസ്പുർക്കാനാ സിദ്ധാന്തം ഉദയംപേരൂർ സുന്നഹദോസ് ഊന്നൽ

നൽകി ഉറപ്പിച്ചതുകൊണ്ടാണ് ചെങ്ങന്നൂർ സുന്നഹദോസിലൂടെ അതിനെതിരെ പ്രഖ്യാപനം നടത്തേണ്ടതായി വന്നത്.

**3. പരിശുദ്ധാത്മാവിന്റെ പുറപ്പാട് സംബന്ധിച്ച് –** നിഖ്യാ - കുസ്തന്തീനോപോലീസ് (325, 381) സുന്നഹദോസുകളിൽ രൂപപ്പെട്ട വിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചു പറയുന്നത് ശ്രദ്ധേയമാണ്. പിതാവിൽനിന്ന് പുറപ്പെട്ട്, *പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ട്, സ്തുതിക്കപ്പെട്ട്* ഈ വാചകത്തെ കാലക്രമേണ റോമൻ കത്തോലിക്കർ തിരുത്തി *പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെട്ട്* എന്നാക്കി മാറ്റി. ഈ തിരുത്തലിനാണ് *പുത്രനിൽനിന്നും* എന്നർത്ഥം വരുന്ന *ഫിലിയോക്വേ കൂട്ടിച്ചേർക്കൽ* എന്നറിയപ്പെടുന്നത്. നിഖ്യാ വിശ്വാസപ്രമാണത്തിന്മേൽ റോമാസഭ വരുത്തിയ ഈ തിരുത്ത് മറ്റൊരു പൗരസ്ത്യ പുരാതനസഭയും ഇതുവരെയും അംഗീകരിച്ചിട്ടില്ല. എന്നത് പ്രധാനമാണ്. കാരണം പൗരസ്ത്യസഭകളുടെ കാഴ്ച്ചപ്പാടിൽ ഇത് സഭയുടെ അടിസ്ഥാനപരമായ വി. ത്രിത്വ വിശ്വാസത്തെത്തന്നെ തകിടം മറിക്കുന്നതാണ്. യോഹ. 15: 26, 14.16, 1 യോഹ, 2: 1 വേദവാക്യങ്ങൾ നൽകുന്ന വ്യക്തമായ പരാമർശം, പിതാവു തന്നെയാണ് ഉറവിടം എന്നാണ്. പിതാവിൽനിന്നും പുത്രനിൽനിന്നും പരിശുദ്ധാത്മാവു പുറപ്പെടുന്നു എന്നു പറഞ്ഞാൽ, പിതാവും പുത്രനും തമ്മിലുള്ള വ്യത്യാസം ഇല്ലാതെ ആകും. രണ്ടുപേരും ഉറവിടം ആകുന്നു. അപ്പോൾ പുത്രനെയും പിതാവെന്ന് വിളിക്കേണ്ടതായി വരും. ആ ചിന്ത ഒഴിവാക്കുവാൻവേണ്ടി പൗരസ്ത്യ സഭാപിതാക്കന്മാരുടെ അഭിപ്രായം അനുസരിച്ച് പിതാവു മാത്രം, പുത്രന്റെ ജനകനും, പരിശുദ്ധാത്മാവിനെ നിത്യമായി പുറപ്പെടുവിക്കുന്നവനുമാണ്. സമൻമാരിൽ ഒന്നാമൻ പിതാവ് മാത്രമാണ്. കപ്പദോക്യൻ പിതാക്കന്മാർ വി. ത്രിത്വത്തെ ഒരു സാരാംശവും മൂന്ന് ആളത്വവുമെന്ന് പറയുന്നെങ്കിലും, ത്രിത്വത്തിലെ ഒരുമയും ഉറവിടവും കാണുന്നത് പിതാവിലാണ്. അതുകൊണ്ടുതന്നെ *ഫിലിയോക്വേ കൂട്ടിച്ചേർപ്പ്* അനാവശ്യമാണ്.

പതിനൊന്നാം നൂറ്റാണ്ടുവരെ *ഫിലിയോക്വേ കൂട്ടിച്ചേർപ്പ്* റോമിലും ഉണ്ടായിട്ടില്ല. റോമാസഭയും ബൈസന്റിയൻ സഭകളും എ.ഡി.1054–ൽ പിരിയുവാനുള്ള കാരണങ്ങളിലൊന്ന് റോമാസഭ നടത്തിയ ഈ ഫിലിയോക്വേ കൂട്ടിച്ചേർക്കലാണ്. സ്പെയിനിൽ ഏ.ഡി.589–ൽ നടന്ന ഒരു പ്രാദേശിക സുന്നഹദോസ് ഈ കൂട്ടിച്ചേർപ്പ് ഉണ്ടാക്കിയെങ്കിലും ഒരു സാർവ്വത്രിക സുന്നഹദോസും ഇതിനെ ഇതുവരെയും അംഗീകരിച്ചിട്ടില്ല.

ഉദയംപേരൂർ സുന്നഹദോസിന്റെ വിശ്വാസപ്രമാണത്താൽ ആർച്ച്ബിഷപ്പ് മെനസിസ്സ് ഈ ഫിലിയോക്വേ കൂട്ടിച്ചേർപ്പ് നടത്തിയിട്ടുണ്ട്. (ട.ശശശ ഉ.ശ, ു 116 117) എന്നതു കൊണ്ടായിരിക്കാം മാർ ഈവാനിയോസ് ഹദിയള്ളാ ചെങ്ങന്നൂർ സുന്നഹദോസിൽ ഈ വിഷയം അവതരിപ്പിച്ചതും സുന്നഹദോസ് റോമാ സഭയുടെ ഫിലിയോക്വേ കൂട്ടിച്ചേർപ്പിനെ തള്ളിയതും.

**4. വി. കുർബ്ബാനയ്ക്ക് പുളിപ്പുള്ള അപ്പം (അമ്മീറ) ഉപയോഗിക്കണം. –** വി . കുർബ്ബാനയ്ക്ക് പുളിപ്പുള്ള അപ്പം (അമ്മീറ) മാത്രമെ ഉപയോഗിക്കാവു എന്നത് സുറിയാനി സഭയ്ക്ക് നിർബന്ധമാണ്. ആദ്യകാലം മുതൽതന്നെ സഭ അത് അനുവർത്തിച്ചു വരികയും ചെയ്യുന്നു. മാർ ഈവാനിയോസ് ഹദിയള്ളാ റോമാസഭയുടെ പത്തീറാ (പുളിപ്പില്ലാത്ത അപ്പം) ഉപയോഗത്തിനെതിരെ പ്രത്യേകം പ്രബന്ധം തയ്യാറാക്കുകയും, ചെങ്ങന്നൂർ സുന്നഹദോസിലൂടെയും, കല്പനവഴിയായും, മലങ്കര മലങ്കരസഭയുടെ പാരമ്പര്യത്തിൽ അമ്മീറായുടെ ഉപയോഗം ഉറപ്പിക്കുകയും ചെയ്യുന്നു. വി. വേദപുസ്തകത്തിൽ പുളിപ്പിനെക്കുറിച്ചു പറയുന്ന എല്ലാ അർത്ഥങ്ങളെയും ഉൾക്കൊണ്ടുകൊണ്ടാണ് മാർ ഈവാനിയോസ് അമ്മീറായുടെ ഉപയോഗത്തെ സഭയിൽ ഉറപ്പിക്കുന്നത്.

മലങ്കര സുറിയാനി സഭയിൽ അമ്മീറ ഉപയോഗിച്ചുവന്നത് മാറ്റണമെന്നും, ശുദ്ധമാന പാപ്പാ അനുവദിക്കുന്ന ഓസ്തി (പത്തീറ) മാത്രമേ ഇനിമുതൽ ഉപയോഗിക്കാവൂ എന്നും ഉദയംപേരൂർ സുന്നഹദോസ് നിശ്ചയങ്ങളിൽ നാലാം മൗത്വായിൽ ഒന്നാം കാനോനാ അനുശാസിക്കുന്നതുകൊണ്ടാകാം. (ട.ശശശ ഉ.ശ& ഉ.ശശശ ,ു 164166) മാർ ഈവാനിയോസ് ഹദിയള്ളാ ചെങ്ങന്നൂർ സുന്നഹദോസിലൂടെ അമ്മീറായുടെ ഉപയോഗത്തെ ഒരു അടിസ്ഥാന വിഷയമെന്ന നിലയിൽ സഭയിൽ ഉറപ്പിക്കുന്നത്.

മാർ ഈവാനിയോസ് ഹദിയള്ളാ സുന്നഹദോസിൽ നിരത്തിയ വാദങ്ങൾ ഇപ്രകാരമാണ്.

i) നമ്മുടെ കർത്താവ് വി. കുർബ്ബാന സ്ഥാപിച്ചത് പുളിപ്പുള്ള അപ്പമെടുത്തു വാഴ്ത്തിയാണ്.

ii) പൗലോസ് ശ്ലീഹാ കൊരിന്ത്യരോടു പറയുന്നു. *നിങ്ങളുടെ പെസഹാ മശിഹാ ആകുന്നു. നമ്മൾ പഴയ പുളിമാവുകൊണ്ടല്ല, തിന്മയും ദുഷ്തയുമാകുന്ന പുളിമാവുകൊണ്ടുമല്ല, വെടിപ്പും വിശുദ്ധിയുമാകുന്ന പുളിമാവുകൊണ്ടാകുന്നു പെരുന്നാൾ ആചരിക്കേണ്ടത്.* (1 കൊരി 5.8)

iii) സുറിയാനി സഭാപിതാവായ മാർ അപ്രേമിന്റെ ചിന്തയിൽ, പത്തീറാ കൊണ്ടു വി.

കുർബ്ബാന അർപ്പിക്കുന്നവൻ പത്തിലൊന്ന് നഷ്ട പ്പെടാതിരിക്കുവാൻ കർത്താവിനെ ക്രൂശിച്ച കയ്യാപ്പായുടെ രണ്ടാം അവതാരമാകുന്നു. ശരീരത്തിന്റെ ഉള്ളിൽ വസിക്കുന്ന ആത്മാവിൽനിന്നും വേർതിരിയുന്ന ശരീരം ഉപയോഗശൂന്യമാകുന്നതുപോലെ തന്നെ പത്തീറാ പ്രയോജനരഹിതമാകുന്നു. അപ്രകാരം പരിശുദ്ധാത്മാവിന്റെ ആവാസത്തിൽനിന്ന് പത്തീറായ്ക്ക് ഗുണം ലഭിക്കുന്നില്ല. പുളിപ്പ് പരിശുദ്ധാത്മ സാന്നിദ്ധ്യത്തിന്റെയും ചൈതന്യത്തിന്റെയും അടയാളമാകുന്നു എന്ന വിവക്ഷയാണിവിടെയുള്ളത്. മാർ അപ്രേമിന്റെ ഏതു കൃതിയിൽനിന്നാണ് ഈ പരാമർശം എടുത്തിരിക്കുന്നതെന്ന് ലേഖകന് കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ല.

iv)കർത്താവു പറയുന്നു: *സ്വർഗ്ഗരാജ്യം മൂന്നു പറ മാവു മുഴുവൻ പുളിക്കുവാൻ തക്കവണ്ണം അതിൽ ഒരു സ്ത്രീ അടക്കി വച്ച പുളിച്ച മാവിനു സദൃശ്യമാകുന്നു.* (മത്തായി 13:3) മാർ ഈവാനിയോസിന്റെ ചിന്തയിൽ ഇവിടെ സ്ത്രീ ദൈവത്വവും, പുളിപ്പ് മശിഹായുമാകുന്നു. ദൈവപുത്രൻ സ്വയം സൃഷ്ടിയിൽ പുളിപ്പായി തീർന്നിട്ട്, താൻ മുഖാന്തിരം മനുഷ്യനെ ശുദ്ധീകരിക്കുവാനും, കുറ്റം വിധിക്കപ്പെട്ട സകലരെയും കുറ്റവിമുക്തരാക്കുവാനും തന്നിലേക്കുതന്നെ അവരെ കൂട്ടിച്ചേർക്കുവാനായി അവൻ യാതന ഏറ്റു.

V) വീണ്ടും പുളിപ്പ് സത്യവിശ്വാസത്തെ ചിത്രീകരിക്കുന്നു. അതായത്, പുളിപ്പ് മാവിന് രുചി നൽകുന്നതുപോലെ മശിഹായും അവനിലും, അവന്റെ പിതാവിലും, പരിശുദ്ധ റൂഹായിലുമുള്ള വിശ്വാസത്താൽ സകല മനുഷ്യരെയും അവനിലേക്ക് ആകർഷിക്കുന്നു. പുളിപ്പ് വചനമാം ദൈവത്തിന്റെ (ക്രിസ്തു) ശരീരത്തിന്റെ (സഭ) വളർച്ചയെ കാണിക്കുന്നു. (പുളിപ്പിനെ സംബന്ധിച്ച് മാർ ഈവാനിയോസ് നൽകുന്ന വിവരങ്ങൾ കൂടുതൽ മനസ്സിലാക്കുവാൻ തോമസ്, എം. കുര്യൻ, *നിരണം ഗ്രന്ഥവരി,* സോഫിയ ബുക്സ്, കോട്ടയം, 2000, പേജ് 150-2 കാണുക).

ചെങ്ങന്നൂർ സുന്നഹദോസിലെ അഞ്ചു സുപ്രധാന വിശ്വാസ കാര്യങ്ങളിൽ കാണുന്നില്ലെങ്കിലും വി. കുർബ്ബാനയിൽ ഉപയോഗിക്കുന്ന വീഞ്ഞിനെക്കുറിച്ചും മാർ ഈവാനിയോസ് പ്രത്യേകം വിശദീകരണം നൽകുന്നുണ്ട്. പത്തീറായും വെള്ളം ചേർക്കാത്ത വീഞ്ഞും വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കരുതെന്നതു സുറിയാനി സഭയുടെ പഴയ രീതിയാണ്. ക്രൂശിൽ കിടന്ന കർത്താവിന്റെ വിലാപ്പുറത്ത് കുത്തിപ്പോൾ അദ്ദേഹത്തിന്റെ പാർശ്വത്തിൽനിന്നും രക്തവും വെള്ളവും ഒഴുകിയതുകൊണ്ട്, പകുതി വീഞ്ഞും, പകുതി വെള്ളവും കലർത്തിയാണ് വി. കുർബ്ബാനയിൽ ഉപയോഗിക്കേണ്ടത്. (പുളിപ്പുള്ള അപ്പത്തെയും, വീഞ്ഞും വെള്ളവും കലർത്തിയ കാസായെയും കുറിച്ച് ധാരാളം വ്യാഖ്യാനങ്ങൾ സുറിയാനി സഭാപിതാക്കന്മാർ നൽകിയിട്ടുള്ളതിനാൽ ഇവിടെ വിശദീകരണം ആവശ്യമുണ്ടെന്ന് തോന്നുന്നില്ല.).

വി. കുർബ്ബാനയിൽ അമ്മീറായുടെ ഉപയോഗത്തെ ഉറപ്പിക്കുന്നതു കൂടാതെ, വി. കുർബ്ബാന അർപ്പിക്കേണ്ട രീതികളെക്കുറിച്ചും, സമയത്തെക്കുറിച്ചും, വൈദികരെക്കുറിച്ചും മറ്റ് അനുബന്ധ കാര്യങ്ങളെക്കുറിച്ചും, വൈദിക വിവാഹത്തെക്കുറിച്ചും, പള്ളികളിലെ സ്വരൂപ വണക്കത്തെക്കുറിച്ചും ഒക്കെയുള്ള റോമൻ കത്തോലിക്കാ സഭയുടെ രീതികളെ എതിർക്കുകയും, പുരാതന സഭയുടെ കാനോനാകളുടെയു,ം മറ്റ് രേഖകളുടെയും അകമ്പടിയോടെ (ഹൂദായ കാനോൻ ഉൾപ്പെടെ) സുറിയാനി സഭയുടെ രീതികളെ ഉറപ്പിക്കുകയും ചെയ്യുവാൻ ചെങ്ങന്നൂർ സുന്നഹദോസിലൂടെ മാർ ഈവാനിയോസ് ശ്രമിക്കുന്നുണ്ട്.

സുറിയാനി സഭയിൽ വൈദികർക്കു വിവാഹ ജീവിതം നിഷിദ്ധമല്ല എന്നും, വിവാഹസമയത്ത് വധു വരന്റെ വലതുഭാഗത്തു നിൽക്കണമെന്നും, സഭയിൽ ഒരു ദിവസം കണക്കാക്കേണ്ടത് സന്ധ്യ മുതൽ സന്ധ്യ വരെ ആണെന്നും, പള്ളികളിൽ സ്വരൂപങ്ങൾ വയ്ക്കുന്നത് തെറ്റാണെന്നും വളരെ ശക്തമായി സഭാ മക്കളോട് പറഞ്ഞിരിക്കുന്നതിന്റെ പ്രധാനകാരണം, ഉദയംപേരൂർ സുന്നഹദോസിലൂടെ അടിച്ചേൽപ്പിക്കപ്പെട്ട റോമൻ വിശ്വാസ-ആചാര വിപരീതങ്ങളോടുള്ള എതിർപ്പുതന്നെ ആയിരുന്നു. ഈ രീതിയിൽ ചിന്തിക്കുമ്പോൾ മലങ്കര സഭയെ സംബന്ധിച്ചടുത്തോളം ചെങ്ങന്നൂർ സുന്നഹദോസ് ഉദയംപേരൂർ സുന്നഹദോസിന്റെ ഒരു പ്രതിരോധ സുന്നഹദോസായി കണക്കാക്കപ്പെടേണ്ടതാണ്.

**5) നോയമ്പ് അനുഷ്ഠാനത്തെ സംബന്ധിച്ച് –** പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ കാനോനീകമായി അഞ്ചു നോയമ്പുകളുണ്ടെന്നത് പുരാതനകാലം മുതൽ തന്നെയുള്ള നിയമമാണ്. ഇതിനുപുറമെ എല്ലാ ബുധനാഴ്ചകളിലും വെള്ളിയാഴ്ചകളിലും സഭ നോയമ്പനുഷ്ഠിക്കുന്നു. ഉയിർപ്പു മുതൽ പെന്തക്കോസ്തി വരെയുള്ള ദിവസങ്ങൾ ഒഴികെ). ചെങ്ങന്നൂർ സുന്നഹദോസിലൂടെ മാർ ഈവാനിയോസ് ഹദിയള്ളാ ഇത് മലങ്കര സുറിയാനി സഭയിൽ ഉറപ്പിക്കുന്നതായി കാണുന്നു. ഉദയംപേരൂർ സുന്നഹദോസിന്റെ (ഢ്.ശശശ ഉ ഃ ,്ര21) കാനോനായിൽ ചില അധിക നോയമ്പുകൾ അനുഷ്ഠിക്കണമെന്നും, മറ്റു ചിലത് ആവശ്യമുല്ലെന്നും,

സുറിയാനിക്കാരുടെ മുറകളെ നിഷേധിച്ചുകൊണ്ട് വ്യാപിച്ചിരിക്കുന്നതിന്റെ പശ്ചാത്തലത്തിലാണ് ചെങ്ങന്നൂർ സുന്നഹദോസിലൂടെ വി. നോയമ്പുകൾ വ്യക്തമായി പ്രഖ്യാപിച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനികൾക്കായി നൽകിയിരിക്കുന്നത്.

വലിയ നോയമ്പ് നാൽപ്പതു ദിവസത്തെ നോയമ്പാണെങ്കിലും, എട്ടു ദിവസങ്ങളിലെ ഹാശാ ആഴ്ചയുംകൂടി ഉൾപ്പെടുത്തി 48 ദിവസം കൊണ്ടാണ് നോയമ്പ് തികയ്ക്കുന്നത്. വലിയ നോയമ്പിൽ ശരീരത്തിന് കൂടുതൽ പീഢ നൽകണം. ശനിയും ഞായറും ഉപവസിക്കുവാൻ പാടില്ല. ആ ദിവസങ്ങളിൽ വി. കുർബ്ബാന അർപ്പിക്കണം. മറ്റു ദി വസങ്ങളിൽ ഉപവസിക്കണം. നോയമ്പു കാലമായതിനാൽ മറ്റു ദിവസങ്ങളിൽ വി. കുർബ്ബാന അർപ്പിക്കുവാൻ പാടില്ല. വലിയ നോയമ്പു കാലത്തിൽ വിരുന്നുകളും ജന്മദിനങ്ങളും ആഘോഷിക്കരുത്. സഹോദരൻമാരുടെയും വിശുദ്ധരുടെയും ഓർമ്മ നോമ്പു കാലങ്ങളിൽ വന്നാൽ അവ ശനിയാഴ്ചയോ ഞായറാഴ്ചയോ നടത്താം. ദൈവമാതാവിനോടുള്ള വചനിപ്പിന്റെ പെരുന്നാൾ അതിപ്രധാനമായ ഒന്നാകയാൽ സഭ അതിനായി നിശ്ചയിച്ചിരിക്കുന്ന ദിവസം തന്നെ നടത്തണം. പാതി നോമ്പിന്റെ ബുധനാഴ്ച ദിവസം വി. കുർബ്ബാന അർപ്പിക്കണം.

നമ്മുടെ കർത്താവിന്റെ ജനനത്തിനു മുമ്പുള്ള നോയമ്പും നാൽപ്പതു ദിവസമായിട്ടാണ് പുരാതനകാലത്ത് അനുഷ്ഠിച്ചിരുന്നതെങ്കിലും, മാർ ഈവാനിയോസ് ഹദിയള്ള സുറിയാനി സഭയുടെ കാലിക രീതി അനുസരിച്ച് ഡിസംബർ ഒന്നാം തീയതി മുതൽ നോയമ്പ് ആചരിച്ച് 25-നു പെരുന്നാൾ ആഘോഷിച്ച് അവസാനിപ്പിക്കുവാൻ ആവശ്യപ്പെടുന്നു. നിനുവാ നോമ്പും ഉപവാസവും വലിയ നോമ്പിന് മൂന്നാഴ്ച മുൻപുള്ള തിങ്കളാഴ്ച മുതൽ ആ ആഴ്ചയിലെ തന്നെ വ്യാഴാഴ്ച രാവിലെ വരെ അനുഷ്ഠിക്കണം. ശ്ലീഹാ നോമ്പ് പെന്തിക്കോസ്തി പെരുന്നാളിന്റെ പിറ്റേന്ന് തിങ്കളാഴ്ച മുതൽ ജൂൺ 29 വരെ, അതായത് ശ്ലീഹാമാരുടെ തലവന്മാരായ പത്രോസിന്റെയും പൗലൂസിന്റെയും ഓർമ്മ പെരുന്നാൾ വരെ ആചരിക്കണം. (ഇപ്പോൾ അത് ജൂൺ 16 മുതൽ 29 വരെയുള്ള ദിവസങ്ങളിലായി ക്രമീകരിച്ചിരിക്കുന്നു.). ദൈവമാതാവിന്റെ നാമത്തിലുള്ള നോമ്പ് ഓഗസ്റ്റു ഒന്നു മുതൽ മാസത്തിന്റെ പകുതി വരെയും ആചരിച്ച് ശൂനോയോ പെരുനാൾ ആഘോഷിക്കണം .

നോയമ്പു കാലത്ത് വിശ്വാസികൾ മാംസവും, മുട്ടയും, എണ്ണയും, പാലും, പാൽക്കട്ടിയും, ജീവികളെ ഒന്നും ഭക്ഷിച്ചു കൂടാത്തതാകുന്നു. ബുധനാഴ്ചയും വെള്ളിയാഴ്ചയും സൂര്യൻ അസ്തമിക്കും



**അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി കൂദാശ നിർവ്വഹിച്ച പൂഴിക്കാട് സെന്റ് ജോർജ്ജ് ഇടവകയുടെ വി. യൂദാ തദോസിന്റെ നാമത്തിലുള്ള കുരിശടി**

മുമ്പ് നോമ്പിൽ വിലക്കപ്പെട്ടതൊന്നും വിശ്വാസി ഭക്ഷിക്കരുത്. വൈകുന്നേരം ഒരുവൻ നോമ്പ് അവസാനിപ്പിക്കുന്നില്ലെങ്കിൽ രാവിലെവരെ തുടരാവുന്നതാണെന്നും മാർ ഈവാനിയോസ് പറയുന്നുണ്ട്. പ്രകാശത്തിൽ നിന്നാണ് ദൈവം സൃഷ്ടിയുടെ ആരംഭം കുറിച്ചിരിക്കുന്നത് എന്ന ചിന്തയാണ് ഇതിനു പിന്നിലുള്ളത്.

**ഉപസംഹാരം –** നൂറ്റാണ്ടുകളുടെ വളർച്ചയുള്ള പേർഷ്യൻ സഭാ ബന്ധത്തിലൂടെ ലഭിച്ച നെസ്തോറിയൻ ദൈവശാസ്ത്രവും, ഉദയംപേരൂർ സുന്നഹദോസിലൂടെ അടിച്ചേൽപ്പിക്കപ്പെട്ട റോമൻ കത്തോലിക്കാ ദൈവശാസ്ത്രവും വേദവിപരീതങ്ങളും പേറി ജീവിക്കേണ്ടിവന്ന മലങ്കരസഭാമക്കൾക്ക് ശുദ്ധവും കലർപ്പില്ലാതതതുമായ സത്യവിശ്വാസം പുനഃപ്രഖ്യാപനം നടത്തി പകർന്നു നൽകിയ സുന്നഹദോസ് എന്ന നിലയിൽ ചെങ്ങന്നൂർ സുന്നഹദോസ്, മലങ്കരയുടെ തിലകമായി എന്നും ശോഭിക്കണം. ചെങ്ങന്നൂർ സുന്നഹദോസിന് നേതൃത്വം നൽകിയ മാർ ഈവാനിയോസ് ഹദിയള്ളാ മലങ്കര മക്കളുടെ മനസ്സിൽ നിത്യമായി ജീവിക്കുകയും, സത്യവിശ്വാസ സംരക്ഷണത്തിനു നമുക്കു മുന്നിലുള്ള മാതൃകയായി പരിലസിക്കുകയും ചെയ്യണം.





# ചെങ്ങന്നൂർ പഴയസുറിയാനിപ്പള്ളി സഭാചരിത്രത്തിൽ

വർഗീസ് ജോൺ, തോട്ടപ്പുഴ

വി. മാർതോമ്മാ ശ്ലീഹായൽ സ്ഥാപിതമായ നിലയ്ക്കൽ പള്ളിയോട് ബന്ധപ്പെട്ട് എഡി 300 നോടടുത്ത് സ്ഥാപിക്കപ്പെട്ട ഒരു ക്രൈസ്തവ ദേവാലയമാണ് ചെങ്ങന്നൂർ മർത്ത് മറിയം (സെന്റ് മേരീസ്) പഴയസുറിയാനിപ്പള്ളി.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഏറ്റവും പുരാതനമായ ദേവാലയമാണിത്. മുമ്പ് തുമ്പമൺ ഭദ്രാസനത്തിലായിരുന്നപ്പോഴും ഈ സ്ഥാനം ചെങ്ങന്നൂർ പള്ളിയ്ക്കു തന്നെയായിരുന്നു. സഭാചരിത്ര സംബന്ധമായി പ്രാധാന്യമുള്ള പല സംഭവങ്ങളും ഈ പള്ളിയിൽ നടന്നിട്ടുണ്ട്. അവയിൽ വളരെ പ്രധാനപ്പെട്ട സംഭവങ്ങളെപ്പറ്റി ഹ്രസ്വമായ വിവരങ്ങളാണ് ഇവിടെ ചേർക്കുന്നത്.

മാർ ബസേലിയോസ് യൽദോ മഫ്രിയാനാ (കോതമംഗലം ബാവാ) യോടൊപ്പം 1685-ൽ മലങ്കരയിൽ വന്ന മാർ ഈവാനിയോസ് ഹിദായത്തുള്ളാ എപ്പിസ്കോപ്പാ ചെങ്ങന്നൂർ പള്ളിയിൽ എഡി 1686ൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. തെക്കുള്ള 14 പള്ളികളുടെ പ്രതിനിധികൾ ഇതിൽ സംബന്ധിച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസവും അലക്സാന്ത്രിയൻ വേദശാസ്ത്രവും മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ചു.

കൊല്ലത്തെ ലത്തീൻ മെത്രാനും പാറമ്മേക്കൽ തൊമ്മൻ കത്തനാരും വലിയ മാർ ദീവന്നാസിയോസിനെയും മാർ ഈവാനിയോസിനെയും 1791 മാർച്ച് 9 (കൊല്ലവർഷം 966 കുംഭം 25/26)ന് വിഭൂതി ബുധനാഴ്ച ദിവസം ചെങ്ങന്നൂർ പള്ളിയിൽ സന്ദർശിച്ചു.

വലിയ മാർ ദീവന്നാസിയോസ് (ആറാം മാർത്തോമ്മാ) മെത്രാപ്പോലീത്താ 1794 ഏപ്രിൽ 17 (969 മേടം 6) പെസഹാ വ്യാഴാഴ്ച പകലോമറ്റം പള്ളിവടക്കേടത്ത് മാത്തൻ കത്തനാർക്കും (പിന്നീട് ഏഴാം മാർത്തോമ്മാ) മലയാളത്തിൽ അച്ചടിച്ച ആദ്യ വേദപുസ്തകത്തിന്റെ പരിഭാഷകനായ കായംകുളം ഫീലിപ്പോസ് കത്തനാർക്കും റമ്പാൻ സ്ഥാനം നൽകി. അഭിനവ റമ്പാന്മാരെ വയോവൃദ്ധനായ മാർ ഈവാനിയോസ് യൂഹാനോൻ കണ്ട് അനുഗ്രഹിച്ചു. പിറ്റേന്ന് (1794 ഏപ്രിൽ 18 / 969 മേടം 7 ദുഃഖവെള്ളിയാഴ്ച) മാർ ഈവാനിയോസ് യൂഹാനോൻ എപ്പിസ്കോപ്പാ കാലം ചെയ്തു. വി. മദ്ബഹായുടെ തെക്കുവശത്ത് കബറടങ്ങി.

വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ 1796 മേയ് 5 (971 മേടം 24) വി. ഗീവറുഗീസ് സഹദായുടെ പെരുന്നാൾ ദിവസം പിൻഗാമിയായി മാത്തൻ റമ്പാനെ മാർത്തോമ്മാ (ഏഴാമൻ) എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിച്ചു.

വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ റോമൻ കത്തോലിക്കാ സഭയിൽ ചേർക്കുന്നതിനുള്ള സമ്മർദ്ദ തന്ത്രമായി തച്ചിൽ മാത്തു തരകന്റെ സ്വാധീനത്താൽ തിരുവിതാംകൂർ

സർക്കാർ ചെങ്ങന്നൂർ പള്ളി 1799 ജൂൺ മാസം (കൊല്ലവർഷം 974 ഇടവം 20) കണ്ടുകെട്ടി. പീഡനത്തിനു വിധേയനായ മെത്രാപ്പോലീത്താ ആലപ്പുഴ തത്തംപള്ളിയിൽ പത്തീറ വച്ച് കുർബ്ബാന ചൊല്ലുന്നതിന് നിർബന്ധിതനായി. അവിടെ നിന്നു രക്ഷപെട്ടതിനെ തുടർന്നുള്ള 41 ദിവസം പ്രായശ്ചിത്തമായി ചെങ്ങന്നൂർ പള്ളിയിൽ സ്വന്തം ചെലവിൽ വി. മൂന്നിന്മേൽ കുർബ്ബാന ചൊല്ലിച്ചു.

മുളന്തുരുത്തി സുന്നഹദോസിൽ (1876 ജൂൺ 27-30) ചെങ്ങന്നൂർ പള്ളിയുടെ പ്രതിനിധിയായി കൈക്കാരൻ കടന്തോട്ടിൽ മാമ്മൻ സംബന്ധിച്ചിരുന്നതായി സുന്നഹദോസ് നിശ്ചയങ്ങളിൽ ഒപ്പുവച്ചവരുടെ പേരുകളുടെ പട്ടികയിൽ കാണുന്നു.

ഇവിടെ വച്ച് മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായും മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായും വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായും കല്ലാച്ചേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ചേർന്ന സുന്നഹദോസ് 1913 ഫെബ്രുവരി 9 (മകരം 27 സുറിയാനി കണക്ക് / 1088 മകരം 28) ഞായറാഴ്ച കാരുചിറ ഗീവറുഗീസ് മാർ പീലക്സിനോസ് (പിന്നീട് പ. ഗീവർഗീസ് ഒന്നാമൻ കാതോലിക്കാ), കരവട്ടുവീട്ടിൽ യൂയാക്കിം മാർ ഈവാനിയോസ് എന്നിവരെ മെത്രാപ്പോലീത്താമാരായി വാഴിച്ചു.

ഒന്നര സഹസ്രാബ്ദത്തിലധികം പാരമ്പര്യമുള്ള പുരാതനമായ ചെങ്ങന്നൂർ പഴയസുറിയാനിപ്പള്ളി ചെങ്ങന്നൂരും പരിസരപ്രദേശത്തുമുള്ള സകല ദേവാലയങ്ങളുടെയും മാതൃ ദേവാലയമാണ്.

## സെന്റ് ആൻഡ്രൂസ് പെയിൻ & പാലിയേറ്റീവ് കെയർ സെന്റർ

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ വകയായുള്ള സെന്റ് ആൻഡ്രൂസ് ഹോസ്പിറ്റൽ, സെന്റ് ആൻഡ്രൂസ് പെയിൻ & പാലിയേറ്റീവ് കെയർ സെന്റർ എന്ന ചാരിറ്റി സ്ഥാപനമായി 2012 ജൂലൈ 1 ഞായറാഴ്ച മുതൽ തുടക്കം കുറിച്ചിരിക്കുന്നു. ഈ സ്ഥാപനത്തിൽനിന്നും പാലിയേറ്റീവ് കെയർ, പകൽവീട്, ഓൾഡ് ഏജ് പെയിഡ് ഹോം, മെഡിക്കൽ ക്യാമ്പ്, കൗൺസലിംഗ് എന്നീ സേവനങ്ങൾ ലഭ്യമാകുന്നതാണ്. തളർന്നു കിടക്കുന്ന രോഗികൾക്കും ഡോക്ടർമാരുടെ സേവനം, നേഴ്സുമാരുടെ പരിചരണം, ഭക്ഷണം, മരുന്ന്, താമസം തുടങ്ങി എല്ലാ ക്രമീകരണങ്ങളും ഈ സ്ഥാപനത്തിൽ നിന്നും ലഭിക്കുന്നതാണ്. ഫാ. ബിജു റ്റി. മാത്യു പ്രസിഡന്റായും ബാബു അലക്സാണ്ടർ സെക്രട്ടറിയായും സേവനം അനുഷ്ഠിക്കുന്നു. Ph: 0479-2452478, 9447275064, 9447304109 www. palliativeputhencavu.com

## ഡിസിട്രിക്റ്റ് സഹപാഠ്യ മത്സര വിജയികൾ

ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് സഹപാഠ്യ മത്സരത്തിൽ 29 പോയിന്റ് നേടി സെന്റ് ഇഗ്നേഷ്യസ് സണ്ടേ സ്കൂൾ ഒന്നാം സ്ഥാനവും 21 പോയിന്റുകൾ നേടി പേരിശ്ശേരി ഈസ്റ്റ് സെന്റ് സ്റ്റീഫൻസ് സണ്ടേ സ്കൂൾ രണ്ടാം സ്ഥാനവും കരസ്ഥമാക്കി.

## ഭദ്രാസന പ്രസംഗമത്സരം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2012 നവംബർ മാസം 4-ാം തീയതി ഞായറാഴ്ച ഭദ്രാസന പ്രസംഗ മത്സരം നടത്തപ്പെടുന്നു. 'ക്രിസ്തീയ രക്ഷാ കർത്തവ്യം" എന്നതാണ് വിഷയം. വിജയികൾക്ക് എവറോളിംഗ് ട്രോഫികളും ക്യാഷ് അവാർഡും നൽകുന്നതാണ്. 9526964872, 9847491606, 9947479971

മലങ്കര ഓർത്തഡോക്സ് സഭ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷിക്കുവാൻ തയ്യാറെടുക്കുകയാണല്ലോ! മാർത്തോമ്മാ ശ്ലീഹായാൽ പൈതൃകമായി ലഭിച്ച അനുഭവവും തിരിച്ചറിവിന്റെ പാഠങ്ങളും ഗ്രഹിക്കുവാനുള്ള പ്രാപ്തി നമുക്കുണ്ടാകണം. കർത്തൃശിഷ്യനായ മാർത്തോമ്മാ ശ്ലീഹാ മലങ്കരയിലേക്ക് യാതനകൾ സഹിച്ചു വരികയും ക്രിസ്തു ചിന്തകൾ പ്രചരിപ്പിക്കുകയും ചെയ്ത് രക്തസാക്ഷിയായതിന്റെ സൗരഭ്യം മലങ്കരയിൽ ഇന്നും പരിമളം വീഴുകയാണ്. ഈ പാവനമായ വിശ്വാസത്തിന്റെ ചിന്തകളുടെയും പ്രമാണത്തിന്റെയും അടിത്തറയിൽ പടുത്തുയർത്തിയ മലങ്കര സഭയുടെ വ്യക്തിത്വം അഭംഗുരം കാത്തു സൂക്ഷിക്കുന്ന മർമ്മപ്രധാനമായ സ്ഥാനമാണ് കാതോലിക്കേറ്റ്.

മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭ അപ്പോസ്തോലിക പാരമ്പര്യം കാത്തുസൂക്ഷിക്കുന്ന പുരാതന സഭയാണ്. ഈ സഭയുടെ വിശ്വാസ ആചാര അനുഷ്ഠാനങ്ങൾ പേർഷ്യൻ സഭയുടെ ബന്ധത്തിൽ ഇടമുറിയാതെ 16–ാം നൂറ്റാണ്ടുവരെ കാത്തുസൂക്ഷിക്കപ്പെട്ടിരുന്നു. എന്നാൽ 16–ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ മലങ്കരയിൽ എത്തിയതോടെ തനിമ നിലനിർത്തിയിരുന്ന മലങ്കര സഭയിൽ വിഭാഗീയത വളരുവാൻ ഇടയായി. ചരിത്രപരമായി തന്നെ മാറ്റങ്ങൾക്ക് സാക്ഷിയായി. 16–ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ മലങ്കരയിൽ ഇറക്കമതി ചെയ്ത കത്തോലിക്കാ വിശ്വാസവും ആചാരങ്ങളും ഉദയംപേരൂർ സുന്നഹദോസിലൂടെ (1599) ഭാരതമണ്ണിൽ അടിച്ചേല്പിച്ചു. 'ആർച്ചു ഡീക്കൻ' എന്ന ബിഷപ്പിനു തുല്യനായ ഭരണസാരഥിയുടെ കീഴിൽ ശക്തമായി നിലനിന്നിരുന്ന നേതൃത്വത്തിനെ വിദേശീയ ലാറ്റിൻ ബിഷപ്പുമാർ തങ്ങളുടെ വരുതിയിലാക്കി. 1599 മുതൽ 1653 വരെ ഉള്ള 54 വർഷക്കാലം മലങ്കര സഭ മൂന്നു വിദേശ മെത്രാന്മാരുടെ അധികാരത്തിലായിരുന്നു.

എന്നാൽ 1653–ൽ വിദേശീയ മെത്രാന്മാരേയും ഭരണത്തേയും എതിർത്ത മലങ്കര സഭാ മക്കൾ കൂനൻ കുരിശു സത്യത്തിലൂടെ തങ്ങളുടെ മാർത്തോമ്മാ പൈതൃകം കാത്തുസൂക്ഷിക്കുവാൻ ശ്രമിച്ചു. "ഇനിയും ഞങ്ങൾ ഒരു ലത്തീൻ

# കാതോലിക്കേറ്റ് സ്ഥാപനം പൂർണ്ണതയുടെ അംഗീകാരം

റവ. ഫാ. ഡോ. തോംസൺ റോബി

മെത്രാനേയും പോപ്പിനേയും അനുസരിക്കുവാൻ തയ്യാറല്ല" എന്ന് സത്യം ചെയ്തു. ഇന്ത്യയിലെ വിദേശശക്തിക്കൾക്കെതിരെയുള്ള ആദ്യത്തെ വിപ്ലവം. (കൂനൻ കുരിശ് സത്യമാണ് ആദ്യത്തെ സ്വാതന്ത്ര്യ സമര വിപ്ലവം. 1857-ലെ വിപ്ലവത്തെ ആദ്യത്തെ സ്വാതന്ത്ര്യ സമരമെന്ന് വിശേഷിപ്പിക്കുന്നു എങ്കിലും അതിന് രണ്ടു നൂറ്റാണ്ടു മുൻപു തന്നെ മലങ്കര മക്കൾ വിദേശാധിപത്യത്തെയും ചിന്തകളേയും എതിർത്ത് വിപ്ലവത്തിന് നേതൃത്വം നൽകിയത് ചരിത്രത്തിലെ നാഴികകല്ലാണ്). മാർത്തോമ്മാ പൈതൃകത്തിന്റെ തിരിച്ചറിവ് മലങ്കര നസ്രാണികൾ തിരിച്ചറിഞ്ഞു എന്നതിന്റെ സഹിസ്ഫുരണമായിരുന്നു ഈ സംഭവം. 1653-ന് ശേഷമുള്ള മലങ്കര സഭയുടെ ചരിത്രം മാറ്റത്തിന്റെ ശക്തമായ പ്രതിഫലനം നിറഞ്ഞതായിരുന്നു.

1653-ൽ കൂനൻകുരിശു സത്യത്തിനുശേഷം അന്നത്തെ ആർച്ചു ഡീക്കനെ 'മാർത്തോമ്മാ ഒന്നാമനായി' അവരോധിച്ചു. എന്നാൽ ഈ സ്ഥാനത്തെ ചോദ്യം ചെയ്തവരെ നിരാശനാക്കുവാനാണ്. 1665-ൽ യറുശലേമിനെ മാർ ഗ്രീഗോറിയോസ് മലങ്കരയിൽ എത്തി മാർത്തോമ്മായുടെ പട്ടത്വത്തെ സ്ഥിരീകരിച്ചത് (എല്ലാ മതങ്ങളും ചിന്തകളും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു എന്ന സത്യം മറന്നുകൂടാ). മലങ്കര സഭയിൽ വിഭാഗീയത പ്രകടമായി. അതിനാൽ മലങ്കര സഭയിൽ നിന്ന് വിട്ടുപോയവർ ചേർന്ന് 'പഴയകൂട്ടുകാർ' എന്ന് സ്വയം വിശേഷിപ്പിച്ച് മറ്റൊരു സഭയ്ക്ക് കാരണമായി. അപ്പോഴും മലങ്കര സഭയുടെ മക്കൾ തനതുവിശ്വാസം ത്യജിക്കുവാൻ തയ്യാറായില്ല.

1653 മുതൽ 1816 വരെ മാർത്തോമ്മാ ഒന്നാമൻ മുതൽ മാർത്തോമ്മാ 8-ാമൻ വരെ സഭയുടെ നേതൃത്വം വഹിച്ചു. 1816-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിനെ ട്രാവൻകൂർ ഗവൺമെന്റ് രാജകീയ വിളംബരത്തിലൂടെ അംഗീകരിച്ചു. അതിനുശേഷം മലങ്കര സഭയുടെ തലവനെ 'മലങ്കര മെത്രാൻ' എന്നറിയപ്പെട്ടു. ദിവന്നാസ്യോസ് II, ദിവന്നാസ്യോസ് III, ദിവന്നാസ്യോസ് IV, മാർ അത്താനാസ്യോസ്, ദിവന്നാസ്യോസ് V എന്നീ മലങ്കര മെത്രാന്മാർ പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കര സഭാ മെത്രാന്മാരായി മലങ്കര സഭയെ നയിച്ചു. ഈ കാലഘട്ടത്തിൽ മലങ്കര സഭ അഭിമുഖീകരിച്ച പ്രയാസങ്ങളിൽ ഒന്നാണ് വിദേശ മിഷനറിമാരുടെ പരിഷ്കരണവാദം.

മലങ്കര സഭയിൽ ഇംഗ്ലീഷ് പഠനം ആരംഭിച്ചതിന് ശേഷം (1815 ൽ പഴയ സെമിനാരിയിൽ) വിദേശ മിഷനറിമാരുടെ വരവിനെ നാം സ്വാഗതം ചെയ്തിരുന്നു. എന്നാൽ അത് പിൽക്കാലത്ത് മലങ്കര സഭയുടെ വിശ്വാസ അനുഷ്ഠാനത്തെ ചോദ്യം ചെയ്യുന്ന അവസ്ഥയിലെത്തി. വിദേശ മിഷനറിമാരുടെ ശക്തമായ സ്വാധീനം മലങ്കരയിൽ ഉണ്ടായി. 1836-ലെ മാവേലിക്കര പടിയോലയും 1876-ലെ മുളന്തുരുത്തി സുന്നഹദോസും സഭയുടെ വ്യക്തിത്വത്തെ ഹനിക്കുന്നതായിരുന്നു. വിദേശ മിഷണറിമാരുടെ പ്രവർത്തനത്തിന് തടയിടുവാൻ 1836-ൽ മലങ്കര സഭ അന്ത്യോഖ്യൻ ബന്ധത്തെ അംഗീകരിച്ചു. എന്നാൽ ഇത് പിന്നീട് പ്രശ്നകാരണങ്ങൾക്ക് ഇടയാക്കി എന്നതാണ് ചരിത്ര സത്യം. പരിഷ്കരണവാദികൾ അവരുടെ പ്രതിനിധിയായ മാർ അത്താനാസ്യോസിനെ അന്ത്യോഖ്യയിൽ അയയ്ക്കുകയും മെത്രാനായി തിരികെ വന്ന് പ്രശ്നങ്ങൾ സൃഷ്ടിക്കുകയും ചെയ്തത് ചരിത്രത്തിന്റെ ഇടനാഴികയിലെ വേദനകളാണ്. ഈ സാഹചര്യത്തെ നേരിടുവാനായി മലങ്കര സഭയുടെ നേതൃത്വം അന്ത്യോഖ്യൻ ബന്ധത്തെ കൂട്ടുപിടിച്ചതിനാൽ 1875 ൽ അന്ത്യോഖ്യൻ പാത്രിയർക്കീസ് (പീറ്റർ) മലങ്കരയിൽ എത്തുകയും 1876-ൽ മുളന്തുരുത്തി സുന്നഹദോസ് കൂടി അന്ത്യോഖ്യൻ ആധിപത്യം മലങ്കരയിൽ സ്ഥാപിക്കാൻ ശ്രമിക്കുകയും ചെയ്തു. പാത്രിയർക്കീസ് നിയന്ത്രിച്ച സുന്നഹദോസിൽ വച്ച് മലങ്കര സഭയുടെ ഭരണ സൗകര്യത്തിനായി മലങ്കര സഭയെ ഏഴ് ഭദ്രാസനങ്ങളായി തിരിച്ചു. പുതിയ ആറ് ബിഷപ്പുമാരെ (മാർ ദിവന്നാസ്യോസ് V നെ കൂടാതെ) വാഴിക്കുകയും ചെയ്തു. മലങ്കര മെത്രാന്റെ അധികാരത്തെ കുറയ്ക്കുവാനും പാത്രിയർക്കീസിന്റെ അധികാരത്തെ ഉറപ്പിക്കുവാനും ആണ് ഇത് ചെയ്തത്.

എന്നാൽ 1889-ലെ 'ട്രാവൻകൂർ റോയൽ കോർട്ട്' വിധിയിലുള്ള മലങ്കര സഭയുടെ വിജയത്തോടെ പരിഷ്ക്കരണ വാദികൾ സഭയിൽനിന്ന് പിരിഞ്ഞ് പുതിയ സഭ സ്ഥാപിച്ചു (മാർത്തോമ്മാ സഭ). എന്നാൽ ഇതിനുശേഷവും അന്ത്യോഖ്യൻ ബന്ധം ശക്തമാക്കാൻ പാത്രിയർക്കീസ് ശ്രമിച്ചു. ഇങ്ങനെയുള്ള പരിഷ്കരണ സ്വാധീനവും അന്ത്യോഖ്യൻ ശക്തിയുടെ അതിപ്രസരവും 19-ാം നൂറ്റാണ്ടിന്റെ അവസാന പാദത്തിലും 20-ാം നൂറ്റാണ്ടിന്റെ ആദി ദശകത്തിലും മലങ്കര സഭയെ പിടിച്ചുലച്ചപ്പോൾ ദൈവനിയോഗപ്രകാരം മലങ്കര സഭയ്ക്കു ലഭിച്ച അതുല്യ പ്രതിഭയായിരുന്നു വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്. (Mar Divanyasios VI ദിവന്നാസ്യോസ് VI).

മലങ്കര സഭയുടെ മാർത്തോമ്മാ പൈതൃകത്തെ തിരിച്ചറിഞ്ഞ് കൃത്യമായി പ്രതികരിച്ച

ക്രാന്തദർശിയായ ഈ പിതാവ് മലങ്കര സഭയിലെ വേർതിരിവുകൾക്ക് ഉത്തരമായി ഒരു തദ്ദേശീയ ഭരണ സംവിധാനം വേണമെന്ന് ആഗ്രഹിച്ചു. അന്ത്യോഖ്യൻ പാത്രിയർക്കീസിനെ സഭയുടെ തലവനായി അംഗീകരിക്കുവാൻ വട്ടശ്ശേരിൽ പിതാവ് സമ്മതിച്ചില്ല. തന്മൂലം 1911 മെയ് 31 ന് പാത്രിയർക്കീസ് മാർ ദിവന്നാസ്യോസിനെ മുടക്കി. മലങ്കര സഭയുടെ സ്വയം ശീർഷകത്വം ഒരു ശക്തിക്കും അടിയറ വയ്ക്കുവാൻ തയ്യാറാകാത്ത ദിവന്നാസ്യോസിനോടൊപ്പം മലങ്കര സഭ ഉറച്ചു നിന്നു. ഈ സമയം അന്ത്യോഖ്യയിൽ തുർക്കി ഗവൺമെന്റ് അംഗീകരിച്ച (Firman) പാത്രിയർക്കീസായിരുന്നു ദിവന്നാസ്യോസിനെ മുടക്കിയ അബ്ദുള്ള പാത്രിയർക്കീസ്. തുർക്കി ഗവൺമെന്റിന്റെ ഫിർമാൻ പിൻവലിച്ച അബ്ദേദു മശിഹാ പാത്രിയർക്കീസിനെ മലങ്കര സഭയിലേക്ക് മാർ ദിവന്നാസ്യോസ് ക്ഷണിച്ചുവരുത്തി. (ഗവൺമെന്റിന്റെ ഫിർമാനെ പിൻവലിച്ചുള്ളു. സ്ഥാനവും പട്ടത്വവും പിൻവലിക്കാൻ സാധ്യമല്ലല്ലോ!) അബ്ദേദു മശിഹാ മലങ്കരയിൽ വരികയും സുന്നഹദോസിനു നേതൃത്വം നൽകുകയും മലങ്കര സഭയ്ക്ക് എല്ലാ അധികാരങ്ങളോടും കൂടിയ ഒരു കാതോലിക്കാസിനെ വാഴിക്കാൻ തീരുമാനിക്കുകയും ചെയ്തു. 1912 സെപ്റ്റംബർ 15 ന് നിരണം പള്ളിയിൽ വച്ച് മാർ ഈവാനിയോസിനെ 'മാർ ബസേലിയോസ് പൗലോസ് ഒന്നാമൻ' എന്ന പേരിൽ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്തു. അബ്ദേദു മശിഹാ നൽകിയ രണ്ടു കല്പനകളിൽ കൂടി കാതോലിക്കേറ്റിന്റെ അധികാരങ്ങൾ, അവകാശങ്ങൾ, പ്രാധാന്യം, പ്രവർത്തനങ്ങൾ മുതലായവ സ്ഥിരീകരിക്കുകയും ചെയ്തു. ഇതും ഒരു നൂറ്റാണ്ടിന്റെ തുടക്കം ആയിരുന്നു.

ഈ കാതോലിക്കേറ്റ് സ്ഥാപനം മറ്റു രാജ്യങ്ങളിൽ ഉണ്ടായിട്ടുള്ളതിന് സമമാണ്. 1885 ൽ റുമേനിയായിലും, സെർബിയയിൽ 1879-ൽ പാത്രിയർക്കേറ്റ് ഉണ്ടായതുപോലെയും, 1883-ൽ ബൾഗേറിയൻ പാത്രിയർക്കേറ്റ് ഉണ്ടായതുപോലെയും, 1958-ൽ എത്യോപ്യയിൽ കാതോലിക്കേറ്റ് ഉണ്ടായതുപോലെയും തന്നെയാണ്. 1912-ൽ മലങ്കര സഭയിൽ കാതോലിക്കേറ്റ് ഉണ്ടായത്. തുടർന്നുവന്ന ഒരു നൂറ്റാണ്ടി (1912-2012) ന്റെ ചരിത്രം മാർത്തോമ്മാ പൈതൃകത്തിന്റെ തിരിച്ചറിവിന്റെ ചിന്തകളും ആലോചനകളും മലങ്കര സഭയ്ക്കു നൽകി. 1934-ൽ ഭരണഘടന നിലവിൽ വന്നു. (തുടർന്ന് കാതോലിക്കയും, മലങ്കര മെത്രാൻ സ്ഥാനവും ഒരു വ്യക്തിയിൽ കേന്ദ്രീകൃതമായി). 958-ലെ കോടതി വിധി അതിനുള്ള നിയമസാധുതയും നൽകി. 1970 നുശേഷം വീണ്ടും അന്ത്യോഖ്യൻ-മലങ്കര ബന്ധം വഷളായെങ്കിലും ഇന്നും മലങ്കരസഭ സ്വതന്ത്രമായി നിലകൊള്ളുന്നു. ഇന്ത്യയുടെ പരമോന്നത നീതിന്യായ പീഠവും ഈ സ്വാതന്ത്ര്യത്തേയും മാർത്തോമ്മയുടെ പാരമ്പര്യത്തിന്റെ അന്തസത്തയും നമുക്ക് ഉറപ്പിച്ചു തന്നു. മലങ്കര സഭയിൽ കാതോലിക്കേറ്റിന്റെ സ്ഥാപനം മൂലം നമ്മുടെ സ്വാതന്ത്ര്യത്തിന്റെയും പരമാധികാരത്തിന്റെയും പൂർണ്ണതയാണ് അംഗീകരിക്കപ്പെടുവാൻ ഇടയായത്.

മലങ്കര സഭയിലെ "കാതോലിക്കേറ്റ്" പൗരാണികവും ദേശീയതയിൽ അടിയൂന്നിയതും, സ്വയം ശീർശകത്വമുള്ളതും സ്വതന്ത്രവുമാണ്. "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് സാക്ഷിച്ച വി. മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശനമേറ്റ ഭാരമണ്ണിൽ വിഘടന വാദത്തിന്റെയും വിദേശശക്തികളുടെയും മുമ്പിൽ പതറാതെ നിൽക്കുന്ന ഭാരതസഭ (ഓർത്തഡോക്സ്) കാലത്തിന്റെ മാറ്റങ്ങളേയും ഇന്നിന്റെ ചിന്തകളേയും സ്ലാംശീകരിച്ചാണ് അഭംഗുരം തുടരുന്നത്. ഇന്നിന്റെ പ്രതിനിധികളായ നാം ആ വലിയ പൈതൃകത്തിന്റെ സാക്ഷികളാണ്. നൂറ്റാണ്ടുകളുടെ വേദനയുടെയും യാതനയുടെയും പരിണിതഫലമാണ് ഇന്ന് നാം അനുഭവിക്കുന്ന മലങ്കര സഭയുടെ സ്വാതന്ത്ര്യവും കാതോലിക്കാ സിംഹാസനത്തിന്റെ പൂർണ്ണതയും. കാതോലിക്കേറ്റ് സ്ഥാപനത്തിനുശേഷം എട്ടാമത്തെ കാതോലിക്കായുടെ നേതൃത്വം നമുക്ക് തിരിച്ചറിവിന്റെ പാതയിലേക്കുള്ള പ്രയാണമാകണം. ഒരു വിദേശശക്തിക്കും മലങ്കര സഭയുടെ അധികാരത്തിലും വിശ്വാസ അനുഷ്ഠാനങ്ങളിലും പങ്കാളിത്വം എന്നുറക്കെ പ്രഖ്യാപിക്കുകയാണ് കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ മലങ്കര സഭ ചെയ്തത്. ആധുനികതയുടെ സ്വാധീനം മലങ്കര സഭയിലും, സമൂഹത്തിലും, വിശ്വാസികളിലും പ്രകടമാണെങ്കിലും സഭയുടെ മൂല്യങ്ങളും വിശ്വാസങ്ങളും സഭാചാരങ്ങളും കാത്തുസൂക്ഷിക്കുവാൻ യുവജനങ്ങൾ പ്രതിജ്ഞാബദ്ധരായിരിക്കണം. തലമുറ തലമുറകളിലായി കൈമാറി വന്ന മാർത്തോമ്മാ വിശ്വാസവും, അതിലൂടെ നാം ആർജ്ജിച്ച കാതോലിക്കേറ്റിന്റെ വിജയവും പ്രാധാന്യവും വരുന്ന തലമുറകളിലേക്ക് പകർന്നു നൽകുവാൻ യുവതീയുവാക്കൾക്ക് കഴിയട്ടെ എന്നാശംസിക്കുന്നു; പ്രാർത്ഥിക്കുന്നു. 'കാതോലിക്കാ സിംഹാസനം വിജയിക്കട്ടെ."





# വിശുദ്ധിയിലേക്ക്

റവ. ഫാ. സഖറിയാ പനയ്ക്കാമറ്റം

ഒക്ടോബർ 30-നോ അതിനുശേഷം വരുന്ന ആദ്യത്തെ ഞായർ ദിവസമോ ആണ് സഭാ കലണ്ടറിലെ ആദ്യ ഞായർ ആയ 'കൂദോശ് ഈത്തോ' എന്ന രണ്ടു വാക്കുകൾ ചേർന്നുള്ള അർത്ഥം ദേവാലയശുദ്ധീകരണം എന്നാണ്. സഭയുടെയും, ദേവാലയത്തിന്റെയും, ക്രിസ്തീയ ഭവനത്തിന്റെയും, ഓരോ വിശ്വാസിയുടെയും ശുദ്ധീകരണത്തെക്കുറിച്ച് ഓർമ്മിപ്പിക്കുന്ന ആഴ്ചയാണ് 'കൂദോശ് ഈത്തോ' ആഴ്ച. ദൈവം വിശുദ്ധനാകയാൽ ദൈവത്താൽ സ്ഥാപിക്കപ്പെട്ട സഭ വിശുദ്ധം.

പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്നതിനാൽ വിശുദ്ധിയുടെ അനുഭവത്തിൽ വളരുവാൻ സാദ്ധ്യത ഉണ്ടാകുന്നു. ദൈവത്തിനുവേണ്ടി പ്രത്യേകം വേർതിരിക്കപ്പെടുമ്പോൾ ദേവാലയം ശുദ്ധമായിത്തീരുന്നു. ദൈവത്തിൽ ആശ്രയിച്ച് ദൈവഹിതം നിറവേറ്റപ്പെടുമ്പോൾ പ്രായോഗിക അനുഭവത്തിൽ വിശ്വാസിയുടെ ജീവിതം വിശുദ്ധമായി രൂപാന്തരപ്പെടുന്നു. "ദൈവമേ എന്റെ ഹൃദയം നിന്റെ രാജധാനിയായിത്തീരണെ" എന്ന പ്രാർത്ഥനാഗാനം മലങ്കരയുടെ സഭാരത്നം കാലം ചെയ്ത ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ദശാബ്ദങ്ങൾക്കു മുമ്പ് രചിച്ചത് സഭാമക്കളെ വിശുദ്ധിയിലേക്ക് ക്ഷണിച്ചുകൊണ്ടുള്ള ആഹ്വാനമായിരുന്നു.

"പാവനമാം തിരുസഭയോടേവം
ചൊന്നേശായ നിബി മുഖ്യൻ
ഉണരുക നിൻ ശോഭസമാഗതമായ്
നിൻ മണവാളൻ - മൃതിരഹിതൻ
രാപകൽ നിന്നുടെ വാതിലുകൾ
അടയാതങ്ങു തുറന്നീടും
മുടി ചൂടും മന്ന-ന്മാരും
വിധി-കർത്താക്കൾ ജ്ഞാനികളും
സ്തുതി പാടിക്കൊണ്ട - തിലേറും."
(ദേവാലയ കൂദാശയിലെ ഗാനം)

**സമാഗതമായ പ്രകാശം:-**

"എഴുന്നേറ്റ് പ്രകാശിക്ക, നിന്റെ പ്രകാശം ഇതാ വന്നിരിക്കുന്നു" എന്ന് മഹത്വമുള്ളവനായ യെശയ്യാ പ്രവാചകൻ പുനരുത്ഥാനത്തിന്റെ തേജസ്സ് മുൻകൂട്ടി കണ്ടുകൊണ്ട് നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ വിളിച്ചറിയിച്ചു. (യെശ. 60:1) ആ തേജസ്സിന്റെയും മഹത്വത്തിന്റെയും പങ്കാളിയായി ഉത്സാഹത്തോടെ ഉണരുവാൻ മണവാളനായ ക്രിസ്തുവിന്റെ മണവാട്ടിയായ സഭയെ ആഹ്വാനം ചെയ്യുന്നു.

**തുറന്നിരിക്കുന്ന വാതിലുകൾ:-**

ദരിദ്രന്മാരും, സമ്പന്നന്മാരും, ശോഭയുള്ള വസ്ത്രം ധരിച്ചിരിക്കുന്ന രാജാക്കന്മാരും, അവരുടെ പ്രജകളും, കുറ്റക്കാരും, അവരെ വിധി ചെയ്യുന്നവരും, ബലഹീനരും, ജ്ഞാനികളും വ്യത്യാസം ഇല്ലാതെ പ്രവേശിക്കുവാൻ തക്കവണ്ണം സഭയുടെ വാതിലുകൾ എപ്പോഴും തുറക്കപ്പെട്ടിരിക്കുന്നു. ഒരു വിശ്വാസി വി. മാമോദീസാ വഴിയായി സഭയിലേക്ക് പ്രവേശിച്ച് ക്രിസ്തുവിന്റെ ശരീരത്തിന്റെ ഭാഗമായി തീരുമ്പോൾ ക്രിസ്തുവിന്റെ വിശുദ്ധിയുടെയും, തേജസ്സിന്റെയും പങ്കാളിയായിത്തീരുന്നു. ഒരു

ശിശുവിന് മാമോദീസാ നൽകുവാനായി എളിയ ആചാര്യൻ മാമോദീസാത്തൊട്ടി (Baptismal Pond) തുറക്കുമ്പോൾ ഉന്നതത്തിൽ മാലാഖമാർ ആശ്ച ര്യത്തോടും, സ്നേഹ പാരവശ്യത്തോടും കൂടി ശ്രദ്ധയോടെ നോക്കി നിൽക്കുന്നു. എരിയുന്ന പ്രകാശത്തോട് ചേർന്നു നിൽക്കുന്ന മൺമയന്റെ അപേക്ഷപ്രകാരം പരിശുദ്ധാത്മാവ് മാമോദീസാ വെള്ളത്തെ പാപപരിഹാരത്തിനായി ശുദ്ധീകരി ക്കുന്നു എന്ന് "ആചാര്യൻ മാമോദീസാത്തൊട്ടി തുറക്കുമ്പോൾ" എന്ന മാമോദീസായുടെ ഗാനം നമ്മെ പഠിപ്പിക്കുന്നു.

**വിശുദ്ധിയുടെ സംരക്ഷണം ബന്ധങ്ങളിലൂടെ:-**

ഒരു വിശ്വാസിയുടെ വിശുദ്ധി കാത്തു സംര ക്ഷിക്കപ്പെടുന്നത് നാലു രീതിയിലുള്ള ബന്ധങ്ങ ളിലൂടെയാണ്. ഒന്നാമത് ദൈവത്തോടുള്ള ബന്ധം. " നീ എന്നെ വലങ്കൈക്കു പിടിച്ചിരിക്കുന്നു. നിന്റെ ആലോചനയിൽ നീ എന്നെ നടത്തും" (സങ്കീ. 73:23).

രണ്ടാമത്, തന്നോടു തന്നെയുള്ള ബന്ധം. ആത്മനിയന്ത്രണവും, ആത്മശിക്ഷണവും വിശുദ്ധി യുടെ പ്രധാന ഘടകങ്ങളാണ്. വക്രഹൃദയം എന്നോട് അകന്നിരിക്കും, ദുഷ്ടതയെ ഞാൻ അറി കയില്ലായെന്ന് സങ്കീർത്തനക്കാരൻ പ്രതിജ്ഞയെ ടുക്കുന്നത് അതിന്റെ അടിസ്ഥാനത്തിലാണ്. മൂന്നാ മത്. വിശുദ്ധിയുടെ മാനദണ്ഡം സ്വന്ത കുടുംബാം ഗങ്ങളോടുള്ള ബന്ധമാണ്. ആ വിശുദ്ധിക്കുവേണ്ടി ആഴമായി ആഗ്രഹിച്ചുകൊണ്ടാണ് 'ഞാൻ എന്റെ വീട്ടിൽ നിഷ്കളങ്ക ഹൃദയത്തോടെ പെരുമാറും' എന്ന് (സങ്കീ. 101:2) ദാവീദ് പ്രാർത്ഥിക്കുന്നത്. ഔദ്യോഗികമായ ജോലിയൊക്കെ നിർവഹിച്ച ശേഷം ദിവസേന സ്വന്തം ഭവനത്തിലേക്ക് തിരിച്ചു വരുമ്പോഴാണ് വ്യഥയും ഭയവും പലർക്കും ഉണ്ടാ കുന്നത് കുടുംബവുമായിട്ടുള്ള ബന്ധം ശിഥിലീകൃ തമായിരിക്കുന്നതിനാലാണ്. ഒരു വീട് ഭവനമായി രൂപാന്തരപ്പെടുന്നത് അതിലെ കുടുംബാംഗങ്ങൾ തമ്മിലുള്ള ഉറച്ച ബന്ധത്തിലുമാണ്. ഇംഗ്ലീഷ് സാഹിത്യത്തിലെ വിശ്വവിഖ്യാത റൊമാന്റിക് കവി ജോൺ കീററ്സ് ഇരുപത്തിയഞ്ചാം വയസ്സിൽ മരി ച്ചതിനു കാരണം തന്റെ അമ്മയുടെ അമിതമായ മദ്യപാനമാണെന്ന് ജീവിത ചരിത്രത്തിൽ കാണു ന്നു. ആംഗലേയ സാഹിത്യത്തിൽ ഷെല്ലി ബൈറൺഎന്നിവരോടൊപ്പമാണ് ക്ലീററ്സിന്റെ അനുപമസ്ഥാനം (മനോരമ - 2012 ഒക്ടോബർ 8 തിങ്കൾ)ഒരു ടി.ബി. രോഗബാധിതനായാണ് ജോൺ കീററ്സ് ചരമമടഞ്ഞത്.

നാലാമത്, ഒരുവ്യക്തി ജീവിതത്തിലെ വിശുദ്ധി തന്റെ സാമൂഹ്യബന്ധത്തോടും അടിസ്ഥാ നപ്പെടുത്തിയാണ് നിലകൊള്ളുന്നത്. നിഷ്കളങ്ക മാർഗ്ഗത്തിൽ ചരിക്കുന്നവരും വിശ്വസ്തത പുലർത്തുന്നവരും ഒരു നല്ല മനുഷ്യന്റെ സഹകാ രികൾ ആയിരിക്കും. ഉത്തമ ബന്ധങ്ങളെ ഉത്സാഹ ത്തോടെ ശക്തിപ്പെടുത്തേണ്ടത് വിശുദ്ധിയുടെ പാതയിൽ അനിവാര്യമത്രെ. ഒരു ഭവനത്തിന്റെ ബലവും അതിലെ ബന്ധങ്ങൾ തന്നെയാണ്.

**ദൈവം തേജസ്സായിരിക്കുന്ന അവസ്ഥ:-**

"ഇനി പകൽ നേരത്ത് നിന്റെ വെളിച്ചം സൂര്യനല്ല; നിനക്ക് നിലാവെട്ടം തരുന്നത് ചന്ദ്രനു മല്ല; യഹോവ നിനക്ക് നിത്യപ്രകാശവും നിന്റെ ദൈവം നിന്റെ തേജസ്സും ആകുന്നു." (യെശയ്യ 60:19) ദിവ്യപ്രകാശം പരത്തുന്ന ജീവിതത്തിന് അതിന്റേ തായ പ്രത്യേകതയുണ്ട്. ഭൗതീകമായ എല്ലാ അനു ഗ്രഹങ്ങളോടൊപ്പം ദൈവമഹത്വം കാണുവാൻ ഒരു ദൈവപൈതലിന് മാത്രമേ സാധിക്കുകയുള്ളൂ. സാമ്പത്തികവും സാമൂഹ്യവുമായ അഭിവൃദ്ധി രക്ഷ യുടെ പ്രകാശമായിത്തീരുന്നു. ദേവാലയം എപ്പോഴും ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമത്രെ; ആരാധ നയ്ക്ക് വേർതിരിക്കപ്പെട്ട ദേവാലയം പോലെ തന്നെ ശരീരമാകുന്ന ദേവാലയവും ആയത് അന്വർത്ഥമാ ക്കുകയാണ്. രണ്ടും ഒരുപോലെ മറ്റുള്ളവർക്ക് അനു ഗ്രഹമായിത്തീരുന്നു.

**ആദരവോട് കൂടിയുള്ള അതിഥി സൽക്കാരം :-**

ആദരവോടുകൂടിയുള്ള അതിഥി സൽക്കാരം തന്നെ സാംസ്ക്കാരികവും, ആത്മീയവുമായ ഒര നുഭൂതിയാണ്. അതിഥി സൽക്കാര വേളകളിൽ മനസ്സ് വികാസം പ്രാപിക്കുന്ന സംഭാഷണങ്ങളിൽ ഏർപ്പെടുവാൻ സാധിക്കുന്നു. കുടിലത മനസ്സിൽ നിന്നും ദൂരീകരിക്കപ്പെടുന്നു. ഹൃദയഭാരം കുറയു ന്നു. അതിഥികളെ സ്വീകരിച്ച അബ്രഹാമിന് സ്വീക രിക്കുവാൻ സാധിച്ചത് അനന്തമായ ദൈവകൃപ ത ന്നെയായിരുന്നു. മറ്റുള്ളവരുടെ ദാഹം തീർക്കുവാൻ സാധിക്കുന്നത് വിശുദ്ധിയുടെ അനുഭവം ആണ്. പ്രപഞ്ചത്തിനും സമസൃഷ്ടങ്ങൾക്കും നന്മയുണ്ടാ കുന്നത് വിശുദ്ധിയുടെ ഉറവിടത്തിൽനിന്നു മാത്ര മാണ്.

**വിശുദ്ധിയുടെ സാക്ഷ്യം :-**

റഷ്യൻ ഓർത്തഡോക്സ് സഭയുടെ അംഗീ കൃത പരിശുദ്ധനായിരുന്നു സെന്റ് സെറാഫിൻ. സൈബീരിയൻ മരുഭൂമിയിൽ താമസിച്ച് ക്രിസ്തു വിനെക്കുറിച്ച് പരസ്യമായി പ്രസംഗിക്കുവാൻ തുട ങ്ങി. സൂര്യനെപ്പോലെ ശോഭിക്കുന്ന മുഖം. വെള്ള മല്ലാതെ അദ്ദേഹത്തിന് ഭക്ഷണം ആവശ്യമില്ലായി രുന്നു. ആത്മീയ കാന്തശക്തിയുള്ള വ്യക്തിത്വ

ത്തിന്റെ ഉടമ, ലളിതമായി ജീവിക്കുകയും സാധുക്കളെ സ്നേഹത്തോടെ സഹായിക്കുകയും ചെയ്യുന്ന ഒരു വിശുദ്ധമായി മാറി. ധാരാളം ആളുകൾ അദ്ദേഹത്തെ അന്വേഷിച്ച് പൊയ്ക്കൊണ്ടിരുന്നു. കമ്മ്യൂണിസ്റ്റ് ഭരണകൂടത്തിനും, നിരീശ്വരവാദികൾക്കും ഒരു തലവേദനയായി മാറി. പക്ഷെ അദ്ദേഹം വളരെ ശാന്തനും വിനയസ്വഭാവമുള്ളവനായ ഒരു സാധാരണക്കാരനുമായിരുന്നു. അദ്ദേഹത്തിനെതിരായുള്ള അന്വേഷണത്തിന് മൂന്ന് ശാസ്ത്രജ്ഞരെ നിയമിക്കുകയുണ്ടായി. റിപ്പോർട്ട് സമർപ്പിക്കുവാൻ നിയോഗിക്കപ്പെട്ടിരുന്നവരിൽ ഒരു ശാസ്ത്രജ്ഞൻ തന്റെ ജോലി രാജിവെച്ച് സെറാഫിന്റെ ശിഷ്യത്വം സ്വീകരിച്ച് ഒരു സന്യാസിയായി. പിന്നീട് അദ്ദേഹത്തിന്റെ ആത്മീയതയ്ക്ക് തെളിവുകൾ ഒന്നും ഭരണകൂടം ആവശ്യപ്പെട്ടില്ല.

നിങ്ങൾ ദൈവത്തിന്റെ മന്ദിരം എന്നും, ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും അറിയുന്നില്ലയോ (1 കൊരി. 3:16). ഉടലാണ് – ശരീരമാണ്, ഏറ്റവും പുരാതനമായ ദേവാലയം എന്ന് പ. പൗലോസ് ശ്ലീഹാ പഠിപ്പിയ്ക്കുന്നു. അതെ–ശരിയായ ദൈവാന്വേഷണം ആരംഭിക്കേണ്ടത് ശരീരമാകുന്ന ദേവാലയത്തിൽ തന്നെ. ആരാധനാവർഷത്തിന്റെ ആരംഭം ശുദ്ധീകരണത്തോടെയും രൂപാന്തരത്തോടെയും ആയിത്തീരുവാൻ ദൈവം നമ്മെ ശക്തീകരിക്കട്ടെ.

## മർത്തമറിയം സമാജം വേദപരിചയ മത്സര വിജയികൾ

**ബൈബിൾ ക്വിസ് :–**ജൂനിയർ ഷൈനു ജിജി, മാർ ഗ്രീഗോറിയോസ് നെല്ലിമല, സീനിയർ ഷൈനി ജിബി ജോർജ്, സെന്റ് മേരീസ് പുത്തൻകാവ്, സൂപ്പർ സീനിയർ ഏലിയാമ്മ മാത്യു, സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ **വേദവാക്യം :–** സീനിയർ, ഡെയ്സി ജോർജ്, സെന്റ് മേരീസ് കുട്ടമ്പേരൂർ, സൂപ്പർ സീനിയർ–മറിയാമ്മ ഇടിക്കുള, സെന്റ് മേരീസ് വെണ്മണി, **വേദപുസ്തകം പെട്ടെന്ന് വായന :–** ജൂനിയർ – സൂസൻ ജോസ്, സെന്റ് മേരീസ് ചെറിയനാട്, സീനിയർ – ലില്ലി സാമുവേൽ, സെന്റ് ജോർജ് പൂഴിക്കാട്, സൂപ്പർ സീനിയർ– ഏലിയാമ്മ മാത്യു, സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ, **വേദപുസ്തകം തെറ്റുകൂടാതെ വായന :–** ജൂനിയർ – സൂസൻ ബാബു, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട്, സീനിയർ – സൂസമ്മ ബാനർജി, സെന്റ് മേരീസ് പുത്തൻകാവ്, സൂപ്പർ സീനിയർ – മറിയാമ്മ ഇടിക്കുള, സെന്റ് മേരീസ് വെണ്മണി, **പ്രസംഗം :–** ജൂനിയർ– സൂസൻ ബാബു, സെന്റ് സ്റ്റീഫൻസ് കുടശ്ശനാട്, സീനിയർ – ലിസ്സി തോമസ്, പ്രകാശഗിരി കോടുകുളഞ്ഞി, സൂപ്പർ സീനിയർ – സാറാമ്മ ജോയി, സെന്റ് മേരീസ് പുത്തൻകാവ്



അഭി. മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ ബഥേൽ അരമന സന്ദർശിച്ചപ്പോൾ

## ആശംസകൾ !



പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും മലങ്കര ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസ്സിയേഷൻ മെമ്പറുമായ ആലുംമൂട്ടിൽ ശ്രീ. ജോർജ്ജ് വർഗീസ് 2011 ലെ മികച്ച അദ്ധ്യാപകനുള്ള ദേശീയ പുരസ്ക്കാരവും, സംസ്ഥാന പുരസ്ക്കാരവും കരസ്ഥമാക്കി. മാനവ വിഭവശേഷി മന്ത്രാലയത്തിന്റെ കീഴിൽ Japan - East Asia Network of Exchange for Students and Youths Programme 2012 നായി ജപ്പാൻ സന്ദർശിക്കുകയുണ്ടായി. ബഥേൽ പത്രികയുടെ ആശംസകൾ !



മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗം പുത്തൻവീട്ടിൽ ജോബ് ജോണിന്റെ ഭാര്യ റെൻസി ആൻ ഏബ്രഹാം, ന്യൂഡൽഹി ഓൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിൽ നിന്ന് കാർഡിയാക് ബയോ കെമസ്ട്രിയിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി.



2012–ലെ മികച്ച അദ്ധ്യാപകർക്കുള്ള അവാർഡ് ജേതാവായ ജമീല ഫിർദൂസ് അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ചുമതലയിലുള്ള ബറോഡ – ഗുജറാത്ത് റിഫൈനറി ഇംഗ്ലീഷ് മീഡിയം സ്കൂളിലെ പൂർവ്വ വിദ്യാർത്ഥിയും സ്കൂൾ കുട്ടികളിലെ സ്വഭാവ വൈകല്യങ്ങളെയും പഠനവൈകല്യങ്ങളെയും കുറിച്ചും വിദഗ്ദ്ധ പരിശീലനം നേടിയിട്ടുണ്ട്.

അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ചുമതലയിലുള്ള ബറോഡ – ഗുജറാത്ത് റിഫൈനറി ഇംഗ്ലീഷ് മീഡിയം സ്കൂളിലെ ഏഴാം ക്ലാസ്സ് വിദ്യാർത്ഥിയും ലണ്ടനിൽ നടന്ന അന്തർ ദേശീയ അണ്ടർ ഫോർട്ടീൻ ക്രിക്കറ്റിൽ പങ്കെടുക്കുകയും ലോഹാനാ ഇന്റർ നാഷണൽ ക്രിക്കറ്റ് അസോസ്സിയേഷന്റെ 2012 ലെ മികച്ച ബൗളറിനുള്ള സമ്മാനം കരസ്ഥമാക്കിയ ഹരിനാരായണൻ വഗ്മാരെ



ഏവൻഗേല്യോന്വ്യധ്യാനം

# മെൽത്തോ

ഫാ. ബിജു റ്റി. മാത്യു

**സഭയുടെ ഭിത്തിയെ ബലവത്താക്കുക ശിലമേൽ നിർത്തി കൂദോശ് ഈത്തോ (സഭയുടെ ശുദ്ധീകരണം) വി. മത്തായി 16:13–23; വി. മർക്കോസ് 8:27–33; വി. ലൂക്കോസ് 9:18–21**

പരിശുദ്ധ സഭയുടെ ആരാധനാ പരിഗണനയിൽ ആണ്ടാരംഭത്തിന്റെ സുദിനം.. ആരാധനാ വർഷത്തിലെ ആദ്യകാലം (ജനനപ്പെരുനാളിന് മുമ്പുള്ള ആഗമനകാലം) നമ്മെ നയിക്കുന്നത് രക്ഷാകരമായ ജനനത്തിരുനാളിലേക്ക്. പുതുവത്സരത്തിന്റെ പ്രാരംഭദിനം സഭ നമുക്ക് സമ്മാനിക്കുന്നത് ശുദ്ധീകരണത്തിനുള്ള പ്രേരണയും പ്രചോദനവും!

കർത്താവിന്റെ ആത്മാന്വേഷണവും പത്രോസിന്റെ വിശ്വാസ പ്രഖ്യാപനവും രക്ഷാകരവ്യാപാരത്തിന്റെ പൂർണതയുടെ വെളിപ്പെടുത്തലുകളും. *ക്രിസ്തു വ്യക്തിയിലും സമൂഹത്തിലും സഭയിലും യാഥാർത്ഥ്യവൽക്കരിക്കപ്പെടുകയും ലളിതവൽക്കരിക്കപ്പെടുകയും ചെയ്യുന്നുവോ?*

കർത്താവിന്റെ പരസ്യശുശ്രൂഷയിലെ അസാധാരണമായ ഒരു വഴിത്തിരിവാണ് ഈ സംഭവം കാരണം.

(1) ആദ്യമായി സഭയെക്കുറിച്ച്, സഭയുടെ പ്രത്യേകതകളെക്കുറിച്ച് വിവരിക്കുന്നു.

(2) 'മനുഷ്യപുത്രൻ' എന്ന നാമം എടുത്തുകാട്ടി, ശിഷ്യന്മാർക്ക് മാത്രമായി, ക്രൂശിലെ മരണത്തെക്കുറിച്ചും മനുഷ്യപുത്രൻ അനുഭവിക്കുവാൻ പോകുന്ന കഷ്ടതകളെക്കുറിച്ചും വിവരിക്കുന്നു.

മാത്രമല്ല മനുഷ്യന്റെ അന്തഃരംഗങ്ങളിലെ ചലനങ്ങളും ഹൃദയവിചാരങ്ങളും പ്രത്യേകിച്ച് തെരഞ്ഞെടുത്ത ഫിലിപ്യ-കൈസര്യദേശത്തിന്റെ ഭാവവും സ്വഭാവവും അവിടുത്തെ ജനങ്ങളുടെ വികാരവിചാരങ്ങളും ആത്മീയ നിർജ്ജീവത്വവും അതിന്റെ വ്യക്തതയിലും പൂർണ്ണതയിലും അറിയാമായിരുന്നിട്ടും കർത്താവ് ചോദിക്കുന്നു.

**ജനങ്ങൾ എന്നെ ആരെന്നു പറയുന്നു?**

സാമൂഹ്യ ഉദ്ധാരണത്തിനുവേണ്ടി പ്രവർത്തിച്ച പ്രവാചകന്മാരായി (യോഹന്നാൻ സ്നാപകൻ, ഏലിയാവ്, യിരമ്യാവ്) യേശുവിനെ സാമ്യപ്പെടുത്തുന്നു എന്നതാണ് ആദ്യത്തെ അഭിപ്രായം. *ജീവിത വിശുദ്ധിയോടെ ലോകത്തിൽ നിന്ന് വേർപെട്ടുപോയ നല്ല ജീവിതങ്ങളുടെ പിൻതുടർച്ചയായി യേശുവിനെ സമൂഹം അവതരിപ്പിക്കുമ്പോൾ നമുക്ക് ഉൾബോദ്ധ്യത്തിനുള്ള സൂചനയും പ്രേരണയുമാണിത്.* പിതാക്കന്മാരുടെ, പരിശുദ്ധന്മാരുടെ ജീവിതവിശുദ്ധിയുടെ സമാനതയും സാദൃശ്യവും ഉൾക്കൊണ്ടുകൊണ്ട് അവരുടെ പുണ്യജീവിതത്തിന്റെ നല്ല സാക്ഷികളായിത്തീരു

മ്പോൾ, സഭയുടെ ശുദ്ധീകരണ പെരുനാൾഒരു യാഥാർത്ഥ്യമായിത്തീരും. പത്രോസ്

**നിങ്ങൾ എന്നെ ആരെന്നു പറയുന്നു?**

പത്രോസ് പറയുന്നു: നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന് (യഥാർത്ഥവൽക്കരിക്കപ്പെടുന്ന ക്രിസ്തു). കർത്താവ് കല്പിച്ചു. "നീ പാറയാകുന്നു (large rock). ഈ പാറമേൽ (Stone) ഞാൻ എന്റെ സഭയെ പണിയും." പത്രോസ് വീണ്ടും പറയുന്നു കർത്താവേ അത് അരുതേ നിനക്ക് അങ്ങനെ ഭവിക്കരുതേ എന്ന് ശാസിച്ചു തുടങ്ങി. (വി. മത്തായി 16:22) (ലളിതവൽക്കരിക്കപ്പെടുന്ന ക്രിസ്തു). ഒരു നാവിൽ നിന്ന് ഉദ്ഘോഷണവും ശാസനയുമോ?

പഴയനിയമത്തിൽ ദൈവത്തിന്റെ പ്രതീകമാണ് പാറ. ആവർത്തനം 32:4; സങ്കീ. 18:2; 18:31; യെശയ്യാവ് 28:16; 1 പത്രോസ് 2:5. യേശുക്രിസ്തു എന്ന അടിസ്ഥാന പാറമേൽ സഭ പണിയപ്പെട്ടിരിക്കുന്നുവെന്നും, യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർ മാത്രമല്ല ദൈവപുത്രനെന്നും, രക്ഷകനെന്നും സാക്ഷിക്കുന്നവരും ജീവനുള്ള കല്ലുകളാണ്. വിശുദ്ധ സഭയാകുന്ന മന്ദിരത്തിൽ പണിതു ചേർത്തിരിക്കുന്ന കല്ലുകളായ നാം ഓരോരുത്തരുടെയും വിശ്വാസജീവിതത്തിന്റെ ഉറപ്പിൽ, ശുദ്ധീകരിക്കപ്പെടണം. അപ്പോൾ ദൈവകൃപയാൽ വിശ്വാസി ഏറ്റുപറയുന്ന സത്യവിശ്വാസമാണ് ജീവിതത്തിന്റെ അടിസ്ഥാനം (വി. മാമോദീസാ കൂദാശ).

വി. മത്തായി 16-ാം അദ്ധ്യായത്തിൽ തന്നെ വിശ്വാസജീവിതത്തിന്റെ 4 തലങ്ങൾ കാണാം.

(1) വിശ്വാസമില്ലാതെ, പരീക്ഷകൻ എന്ന നിലയിൽ കർത്താവിനെ പരീക്ഷിക്കുന്നവരോ? വി. മത്തായി 16:1-4. Tempting Christ without faith.

(2) ജഡാഭിലാഷം കൊണ്ട് അല്പവിശ്വാസത്താൽ സഭയിൽ ജീവിക്കുന്നവരോ? വി. മത്തായി 16:5-12. Misunderstanding Christ with little faith.

(3) സത്യവിശ്വാസം നിലനിർത്തി, അനുഷ്ഠാനങ്ങളും ആചാരങ്ങളും അനുഭവങ്ങളാക്കി മാറ്റി ക്രിസ്തുവിനെ ഉദ്ഘോഷിക്കുന്നവർ. വി. മത്തായി 16:13-20. Confessing Christ and Saving faith.

(4) പ്രവർത്തന ക്ഷമമാകുന്ന വിശ്വാസത്തിലൂടെ ക്രിസ്തുവിനുവേണ്ടി ജീവിക്കുന്നവർ. വി. മത്തായി 16:21-28. Following Christ and Serving faith.

**ഹൂദോസ് ഈത്തോ: സഭയുടെ പുതുക്കം (പ്രതിഷ്ഠ) വി. യോഹന്നാൻ 10:32-28.**

സഭയുടെയും ഇടവകയുടെയും വിശ്വാസികളുടെയും പുനഃപ്രതിഷ്ഠയുടെയും സമർപ്പണത്തിന്റെയും ശ്രേഷ്ഠദിനം.

**സ്വയം പ്രതിഷ്ഠിച്ച് പ്രകാശിക്കുക**

വി. യോഹന്നാന്റെ സുവിശേഷം 10:22 ൽ പ്രതിപാദിക്കുന്ന പെരുനാൾ യഹൂദസഭയിൽ ആചരിച്ചിരുന്നതാണ്. മക്കാബിയർ 4:52-59. ബി.സി. 167 -ൽ അന്തിയോക്കസ് എപ്പിഫാനോസ് ദേവാലയത്തെയും ബലിപീഠത്തെയും അശുദ്ധമാക്കി യഹൂദന്മാരുടെ ആരാധനാ സംസ്ക്കാരാദികൾ തുടച്ചു നീക്കി കളയാൻ ഉദ്യമിച്ചു. അതിനൊരു നവീകരണം പിന്നീട് ആവശ്യമായി വന്നു. ബി.സി 164 ൽ യൂദാസ് മക്കാബി (യഹൂദനേതാവ്) സുറിയാക്കാരെ തോല്പിച്ചോടിച്ചതിനുശേഷം അന്തിയോക്കസ് എപ്പിഫാനോസ് ദേവാലയത്തെ അശുദ്ധമാക്കിയ ആ ദിവസം തന്നെ അതിനെ ശുദ്ധീകരിച്ചു മാത്രമല്ല ബലിപീഠം പണിതു പുനഃപ്രതിഷ്ഠ ചെയ്തു. ഈ ഓർമ്മ നിലനിർത്തി വർഷംതോറും പ്രതിഷ്ഠാ പെരുനാൾ ആചരിച്ചു. ഭവനങ്ങളും ഈ ദിവസം തിരികളാൽ പ്രകാശിപ്പിച്ച് പ്രകാശ ഉത്സവമാക്കി മാറ്റി (festival of lights). ഈ ചരിത്ര പശ്ചാത്തലത്തിന് അർത്ഥവും സാധ്യതയും നൽകി, കാലഘട്ടത്തിൽ സഭ ഉണർന്ന് പ്രശോഭിക്കുവാൻ ശ്രമിക്കുകയാണീ ദിവസം.

സഭ-പള്ളി-വ്യക്തി ഇവ അന്യോന്യം ബന്ധപ്പെട്ടു കിടക്കുന്ന വ്യവസ്ഥിതിയാണ്. അതാതിന്റെ നിലപാടും ദൈവോദ്ദേശവുമനുസരിച്ചും പ്രവർത്തിക്കുവാൻ പുനഃപ്രതിഷ്ഠിക്കാം. സഭയിൽ പുതുക്കമുള്ള ആത്മീയ മക്കളായിത്തീരുവാൻ വിശ്വാസമാകുന്ന പ്രകാശമുള്ള ദീപയഷ്ടികൾ പിടിച്ചുകൊണ്ട (വി. കുർബാന തക്സ) ദൈവാത്മാവ് വസിക്കുന്നതിനുള്ള ആലയമായി സഭയെയും സഭാംഗങ്ങളെയും ദൈവീക ഇടപെടലുകൾക്കായി (divine intervention) സമർപ്പിക്കാം.

**"അത്ഭുതങ്ങൾ മാത്രം" എന്ന പുത്തൻ ആദ്ധ്യാത്മിക ചലനങ്ങൾക്ക് ഒരു തടസ്സവും ക്രിസ്തീയ സാക്ഷ്യത്തിനായി പ്രവർത്തനങ്ങളും വാക്കുകളും.**

വി. യോഹന്നാൻ 7:8 പ്രസിദ്ധനാകുവാൻ ആഗ്രഹിക്കുന്നവൻ ആരും രഹസ്യത്തിൽ ഒന്നും ചെയ്യുന്നില്ലല്ലോ. നീ ഇതു ചെയ്യുന്നുവെങ്കിൽ




24-ാം തീയതി ഉച്ചയ്ക്ക് 2.30 ന് ആറ്റുവാ മാർ ബർസൗമ്മാ പള്ളിയിൽ എത്തിച്ചേരുന്ന **കാതോലിക്കേറ്റ് ശതാബ്ദി സന്ദേശയാത്ര**യെ ചെങ്ങന്നൂർ ഭദ്രാസനം സ്വീകരിച്ച് ആനയിക്കുമ്പോൾ ഭദ്രാസനത്തിലെ എല്ലാ ഇടവകകളുടെയും പൂർണ്ണമായ സഹകരണം ഉണ്ടാകണം. ആറ്റുവാ, അറത്തിൽ, പന്തളം ജംഗ്ഷൻ, കുളനട കാരയ്ക്കാട്, മുളക്കുഴ, ബഥേൽ, പേരിശ്ശേരി വഴി ചെങ്ങന്നൂർ പഴയസുറിയാനിപ്പള്ളിയിൽ എത്തിച്ചേരും. പഴയസുറിയാനി പള്ളിയിൽ വൈകിട്ട് 4.30 ന് ചെങ്ങന്നൂർ സുന്നഹദോസിന്റെ 325-ാം വാർഷികത്തിന്റെയും, കാതോലിക്കേറ്റ് ശതാബ്ദിയുടെയും സമ്മേളനം നടക്കും. വൈകിട്ട് 5.30 ന് സന്ദേശയാത്ര അവിടെ നിന്നും ആരംഭിച്ച് പുത്തൻകാവ്, ആറാട്ടുപുഴ വഴി തുമ്പമൺ ഭദ്രാസനത്തിലേക്ക് പ്രവേശിക്കും. സന്ദേശയാത്ര കടന്നു വരുന്ന വഴികളിൽ അതാത് ഭാഗത്തുള്ള ഇടവകകൾ സന്ദേശയാത്രയെ സ്വീകരിക്കുന്നതിനും, സന്ദേശയാത്രയെ അനുധാവനം ചെയ്യുന്നതിനും ഇടവക വികാരിമാർ പ്രത്യേക നിർദ്ദേശം അതാതു പള്ളികൾക്ക് നൽകണമേ.

പരിശുദ്ധ ബാവായുടെ കൽപ്പന അനുസരിച്ച്, പരിശുദ്ധ പരുമല തിരുമേനിയുടെ പെരുന്നാൾ, കാതോലിക്കേറ്റ് ശതാബ്ദി എന്നീ അവസരങ്ങളിൽ പ്ലാസ്റ്റിക്ക്, ഫ്ളെക്സ് എന്നിവയുടെ ഉപയോഗം തീർത്തും ഒഴിവാക്കണം.

2013 ഫെബ്രുവരി 13 ന് ആരഭിക്കുന്ന ഭദ്രാസന കൺവൻഷന്റെ ചിന്താവിഷയം **"ക്രൈസ്തവ സാക്ഷ്യം ആരാധനയിലൂടെ" വി. മത്തായി 17:4** ഇതിനെ ആസ്പദമാക്കിയുള്ള കൺവൻഷൻ ഗാനങ്ങൾ ട്യൂൺ ചെയ്ത് CD യിലാക്കി നവംബർ 20 നു മുമ്പ് ഭദ്രാസന ആഫീസിൽ ലഭിക്കണം.

ഭദ്രാസനത്തിന്റെ 27-ാമത് വാർഷിക പൊതുയോഗം ഒക്ടോബർ 23-ാം തീയതി ചൊവ്വാഴ്ച രാവിലെ 10 മണിക്ക് അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ C-17/'12 -ാം നമ്പർ കൽപ്പന പ്രകാരം കൂടുന്നതാണ്. ഭദ്രാസന പ്രതിനിധികൾ ഏവരും കൃത്യസമയത്ത് വന്നു ചേരണമെന്ന് സ്നേഹപൂർവ്വം ഓർമ്മിപ്പിക്കുന്നു.

മാരാമൺ സെന്റ് മേരീസ് ഇടവക സെക്രട്ടറിയും, ഭദ്രാസന പ്രതിനിധിയുമായിരുന്ന ജോൺ തോമസിന്റെയും, ഭദ്രാസന കൗൺസിൽ അംഗമായ ബിനുമുളക്കുഴയുടെ സഹധർമ്മിണി ജൂലിയുടെയും നിര്യാണത്തിൽ ബന്ധപ്പെട്ട കുടുംബാംഗങ്ങളെ ഭദ്രാസനത്തിന്റെ അനുശോചനം അറിയിക്കുകയും, പരേതാത്മാക്കൾക്ക് നിത്യശാന്തി നേരുകയും ചെയ്യുന്നു .

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
**ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

---

ലോകത്തിന് നിന്നെത്തന്നെ വെളിപ്പെടുത്തുക, യേശു അവരോട് "എന്റെ സമയം ആയിട്ടില്ല" വി. യോഹന്നാൻ 10:24,31 അത്ഭുതങ്ങളും അടയാളങ്ങളും കണ്ട് യഹൂദന്മാർ യേശുവിനോട് ചോദിക്കുന്നു. "നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക". യേശു അവരോട് "എന്റെ പിതാവിന്റെ നാമത്തിൽ ഞാൻ ചെയ്യുന്ന പ്രവൃത്തികൾ എനിക്ക് സാക്ഷ്യം ആകുന്നു."

അത്ഭുതങ്ങൾ, പുതുപുത്തൻ ആദ്ധ്യാത്മിക പ്രവണതകൾ, വ്യത്യസ്തങ്ങളായ അവതരണങ്ങളും വേറിട്ട ശൈലികളും എന്ന നിലയിൽ മനുഷ്യരുടെ ശ്രദ്ധയെ ഹഠാദാകർഷിക്കുന്നു. ഇവ ഒരു പക്ഷേ അസാധാരണ പ്രവർത്തനങ്ങളാകയാൽ മനുഷ്യരെ അത്ഭുതപരതന്ത്രരാക്കുകയും ചെയ്യുന്നു. അങ്ങനെ ആത്മീയ കാര്യങ്ങളുടെയും കർമ്മങ്ങളുടെയും പ്രകടനം കണ്ടു മയങ്ങി അതിനനുസരിച്ച് ആത്മീയത വിലയിരുത്തപ്പെടുന്നു. *പ്രവൃത്തിയിലൂടെ മനുഷ്യരെ ഉയർന്ന ധാർമ്മിക നിലവാരമുള്ളതാക്കുന്നതാണ് യഥാർത്ഥമായ ആത്മീയത.*

"അരുൺ ജോർജ്ജ് ജീവിക്കുന്നു അഞ്ചുപേരിലൂടെ" മലയാള മനോരമ പ്രസിദ്ധീകരിച്ച ഒരു വാർത്ത വാഹനാപകടത്തിലൂടെ ഈ യുവാവിന് മസ്തിഷ്ക മരണം സംഭവിച്ചു എന്നാൽ മാതാപിതാക്കൾ ആ മകന്റെ അവയവങ്ങൾ ദാനം ചെയ്തുകൊണ്ട് പറഞ്ഞു "അവൻ ജീവിച്ചില്ലെങ്കിലും മറ്റുള്ളവർ അവനിലൂടെ ജീവിക്കട്ടെ.'' ഇതല്ലേ പ്രവർത്തനം വഴിയായിട്ടുള്ള ക്രിസ്തീയ സാക്ഷ്യം.

പ്രതികരണ പത്രിക

# മർത്തോമ്മാക്കാരിക്കുവേണ്ടി ഓർത്തഡോക്സുകാരന്റെ ശനിയാഴ്ച കല്യാണം...

ലെജു പി. തോമസ്

വിവാഹ കൂദാശ നടത്താനായി സഭ അനുവദിച്ചിരിക്കുന്ന ദിവസങ്ങളുണ്ട്. അത്യാവശ്യഘട്ടങ്ങളിൽ തീരെ ഒഴിച്ചുകൂടാൻ പാടില്ലാത്ത സന്ദർഭങ്ങളിൽ മാത്രം മറ്റുചില ദിവസങ്ങളിലും ഈ കൂദാശ നടത്താൻ പരിശുദ്ധ കാതോലിക്കാ ബാവാ അനുവദിക്കാറുണ്ട്. എന്നാൽ ഈ അവസരം മുതലെടുത്തുകൊണ്ട് നമ്മുടെ ആളുകൾ പ്രവർത്തിക്കുന്നതായി കാണുന്നു. വളരെ ഗൗരവത്തോടുകൂടി അനുഷ്ഠിക്കേണ്ട കാര്യങ്ങൾ വളരെ ലാഘവത്തോടെ അനുഷ്ഠിക്കുന്നത് സഭയ്ക്കും സഭാ മക്കൾക്കും നല്ലതല്ല. വരന്റെയോ വധുവിന്റെയോ ബന്ധുക്കളുടെ സൗകര്യം നോക്കിയും സൗകര്യപ്രദമായ സ്ഥലത്ത് വിവാഹസൽക്കാരത്തിനുള്ള ഹാൾ കിട്ടാത്തതിന്റെ പേരിലും മറ്റു നിസ്സാരകാര്യങ്ങളുടെ പേരിലും അനുവാദമില്ലാത്ത ദിവസം വിവാഹകൂദാശ നടത്തുന്ന പ്രവണത വർദ്ധിച്ചു വരികയാണ്.

വധുവും വരനും വ്യത്യസ്തവിഭാഗത്തിൽപ്പെട്ടവരാണെങ്കിൽ വിവാഹത്തോടെ വധു വരന്റെ സഭാംഗമാകുകയാണല്ലോ വേണ്ടത്. ആ നിലയ്ക്ക് വരന്റെ സഭയുടെ നിയമങ്ങൾ പാലിക്കേണ്ടത് വധുവിന്റെ കടമയാണ്. വിവാഹകൂദാശയ്ക്ക് തെരഞ്ഞെടുക്കുന്ന ദിവസത്തിന്റെ കാര്യത്തിൽപോലും ഇതു ലംഘിക്കുന്ന ഒരു രീതി ഇപ്പോൾ കണ്ടുവരുന്നുണ്ട്. വധു അംഗമായിരിക്കുന്ന മാർത്തോമ്മാ സഭ ഞായറാഴ്ച വിവാഹ കൂദാശ നടത്താൻ അനുവദിക്കാത്തതിന്റെ പേരിൽ മാത്രം വ്യാഴാഴ്ചയോ, ശനിയാഴ്ചയോ നമ്മൾ അനുവദിക്കാത്ത മറ്റു ദിവസങ്ങളിലോ വിവാഹം നടത്തുന്നതിന് അവർ നമ്മുടെ ആളുകളെ പ്രേരിപ്പിക്കുകയും നമ്മുടെ ആളുകൾ അതിന് വഴങ്ങുകയും ചെയ്യുന്നത് അങ്ങേയറ്റം അപലപനീയമാണ്. നമ്മുടെ വരന്റെ ഭാഗത്തുള്ളവർ വഴങ്ങാതിരുന്നാൽ വധുവിന്റെ ഭാഗത്തുള്ളവർ നമ്മുടെ വഴിയിൽ വരുമെന്നുള്ളതാണ് സത്യം. വിവാഹക്കുറി കിട്ടാത്ത പക്ഷം വധുവിന്റെ കൂട്ടർ ഒരു മുദ്രപ്പത്രവുമായി വന്നാൽ മതിയാകുന്നതാണ്. ഇതിനുള്ള ഇച്ഛാശക്തി പ്രകടിപ്പിക്കാത്തതാണ് കുഴപ്പത്തിന്റെ കാരണം. നമ്മുടെ പല വൈദികരും അതനുസരിച്ചുള്ള മാർഗ്ഗനിർദ്ദേശം കൊടുക്കുന്നില്ല എന്നുള്ളത് ഖേദകരമാണ്.

വധു അംഗമായിരിക്കുന്ന മാർത്തോമ്മാ സഭ ഞായറാഴ്ച വിവാഹ കൂദാശ നടത്താൻ അനുവദിക്കാത്തതിന്റെ പേരിലും ഹിന്ദുക്കൾ നിഷിദ്ധമായി കരുതുന്ന അഷ്ടമി തിങ്കളാഴ്ച വന്നതിന്റെ പേരിലും പ്രത്യേക അനുവാദം വാങ്ങി ബുധനാഴ്ച വിവാഹ കൂദാശ നടത്തിയ വ്യക്തികളെ എനിക്കറിയാം. ജന്മമാസം വിവാഹം നടത്താൻ പാടില്ല എന്ന (അന്ധ) വിശ്വാസത്തിന്റെ പേരിൽ ശനിയാഴ്ച വിവാഹം നടത്തിയ സഭാമക്കളെയും എനിക്കറിയാം. അവധി കുറവാണെന്നുള്ള വ്യാജേന പ്രത്യേക അനുവാദം വാങ്ങി ശനിയാഴ്ചതന്നെ വിവാഹം നടത്തി ഒരുമിച്ച് ഒരേ സ്ഥലത്തേക്കു തന്നെ മടങ്ങിപ്പോയ വധൂവരന്മാരേയും ഈ ലേഖകന് അറിയാം. ഇവിടെയും യഥാർത്ഥ പ്രശ്നം മാർത്തോമ്മാക്കാരിയാണ്. അസത്യമായ വിവരങ്ങൾ ചേർത്ത് അപേക്ഷ തയ്യാറാക്കി വികാരിയച്ചനെക്കൊണ്ട് സാക്ഷ്യപ്പെടുത്തി, ഇടവക മെത്രാപ്പോലീത്തായുടെ അനുവാദം വാങ്ങിയും വാങ്ങാതെയും, സഭാതലവന്റെ സമീപത്തേക്ക് വന്ന് പിഴ

യടച്ച് അനുവാദം വാങ്ങിയാണ് ഇവരെല്ലാം പ്രവർത്തിക്കുന്നത്. ഇക്കാര്യത്തിൽ നമ്മുടെ ചില വൈദികരും കൂട്ടു നിൽക്കുന്നുവെന്നതാണ് ദുഃഖകരമായ സത്യം. നോമ്പു ദിവസങ്ങളിൽ അനുവാദത്തോടുകൂടി നടത്തുന്ന വിവാഹത്തോടനുബന്ധിച്ച് നടത്തുന്ന സൽക്കാരങ്ങളിലും നോമ്പിന്റെ ഭക്ഷണക്രമം പാലിക്കാതെ നോമ്പിനെ പരസ്യമായി ലംഘിക്കുന്നതിന് ഇങ്ങനെയുള്ളവർക്ക് യാതൊരു മടിയുമില്ല. പത്രങ്ങളിൽ ഫോട്ടോ സഹിതം പരസ്യപ്പെടുത്തി മറ്റുള്ളവർക്ക് പ്രേരണ നൽകുന്നതാണ് ഇതിലും ഗുരുതരമായ കുറ്റം. സഭാകേന്ദ്രത്തിൽ നിന്ന് കർശനമായ നിർദ്ദേശം കൊടുത്തുവരുന്നതിനാൽ ഇക്കാര്യങ്ങളിൽ നിയന്ത്രണം ഉണ്ടായിട്ടുള്ളത് സന്തോഷകരമാണ്. വിവാഹം നടത്താനായി സഭാകേന്ദ്രത്തിൽ വന്ന് പ്രത്യേക അനുവാദം വാങ്ങുന്നവരിൽ യഥാർത്ഥത്തിൽ അർഹതയുള്ളവർ 25 ശതമാനം പോലും കാണുകയില്ല. ശേഷിച്ചവർ അവസരം മുതലെടുത്ത് സഭാതലവനെ കബളിപ്പിച്ച് സ്വന്തം സഭയെ അവഹേളിക്കുന്നവരാണ്. ഇതി മനസ്സിലാക്കി കർശനമായ ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയും വൈദികർക്കും സഭാംഗങ്ങൾക്കും ആവശ്യമായ ബോധവൽക്കരം നടത്തുകയും ചെയ്യേണ്ടതാണ്.

വിവാഹനിശ്ചയത്തോടനുബന്ധിച്ച് ചില സ്ഥലങ്ങളിൽ പ്രതിശ്രുത വരനെയും വധുവിനെയും ഒരുമിച്ചിരുത്തുകയും മോതിരം കൈമാറുകയും ഫോട്ടോ എടുക്കുകയും ചെയ്യുന്ന രീതിയുണ്ടായിരുന്നു. പ. കാതോലിക്കാ ബാവാ കല്പനയിലൂടെ ഇതു കർശനമായി നിരോധിച്ചത് ശ്ലാഘനീയമാണ്. നമ്മുടെ സഭാംഗങ്ങൾ വിവാഹ പരസ്യം കൊടുക്കുമ്പോൾ "..... മെത്രാപ്പോലീത്താ വിവാഹം ആശിർവദിച്ചു" എന്നു ചേർത്തു കണ്ടിട്ടുണ്ട്. ഇത് നമ്മുടെ സങ്കല്പത്തിനനുസരിച്ചുള്ള പ്രയോഗമല്ല. "....മെത്രാപ്പോലീത്താ പ്രധാന കാർമികത്വം വഹിച്ചു" എന്നു കൊടുക്കുന്നതാണ് നല്ലത്.

**വാൽക്കഷണം**

ഹേവോറോ ദിനങ്ങളിൽ (ഉയിർപ്പു ഞായറാഴ്ച മുതൽ പുതുഞായറാഴ്ച വരെ) നോമ്പ് ഇല്ലാത്തതിനാൽ ഏതു ദിവസവും വിവാഹകൂദാശ നടത്താമല്ലോ. സാധാരണ ശനിയാഴ്ച വിവാഹ കൂദാശനടത്താൻ അനുവദിക്കാറുമില്ല. സാധാരണ ശനിയാഴ്ചയ്ക്കുള്ള നിരോധനത്തിന്റെ അതേ കാരണം തന്നെ ഹേവോറോ ശനിയാഴ്ചയ്ക്കും ബാധകമല്ലേ?

## പ്രവർത്തനം ആരംഭിച്ചു



പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ നാമധേയത്തിൽ യു.എ.ഇ യിൽ പ്രവർത്തിക്കുന്ന മാർഫ ചെങ്ങന്നൂർ ഭദ്രാസനത്തിന് സംഭാവന ചെയ്ത ആംബുലൻസിന്റെ പ്രവർത്തനങ്ങൾ ആരംഭിച്ചു. ഫ്ളാഗ് ഓഫ് കർമ്മം അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി നിർവ്വഹിച്ചു. ഫാ. മാത്യു വർഗീസ്, ഫാ. വിൽസൺ ശങ്കരത്തിൽ, ഫാ. ഐപ്പ് പി. സാം, ഫാ. ഏബ്രഹാം കോശി, ശ്രീ. ബാബു അലക്സാണ്ടർ, ശ്രീ ബിനോയ് എന്നിവർ പങ്കെടുത്തു. **ആംബുലൻസ് സേവനങ്ങൾക്ക് 0479-2451331, 9947275835, 9495981896,**

# 6–ാമത് ഭദ്രാസന കൺവൻഷൻ

2013 ഫെബ്രുവരി 13–15

ചിന്താവിഷയം

"ക്രൈസ്തവ സാക്ഷ്യം ആരാധനയിലൂടെ"

WITNESSING CHRIST IN LITURGICAL LIFE

"It is good for us to be here" (St. Mat. 17:4)



*Liturgy : the ascending of the mountain*
*: to be in God's presence*
*: the elimination of self*
*: Life, Liturgy after liturgy*
*: the accessibility to God*
*: the networking of fellowship*
*: the experience of beauty*



# "നോ" എന്ന ബ്രേക്ക്

സ്നേഹമുള്ള കൂട്ടുകാരെ,

ഇന്നത്തെ സർവ്വത്ര സ്വതന്ത്ര വ്യവസ്ഥിതി ഉയർത്തിപ്പിടിക്കുന്ന സിദ്ധാന്തം ഒന്നിനോടും ഒരിക്കലും No പറയരുത് എന്നാണ്. മനശാസ്ത്രജ്ഞന്മാരുടെ അഭിപ്രായമാകട്ടെ തക്കതായ അവസരങ്ങളിൽ അരുത് അഥവാ പാടില്ല എന്നു പറയാൻ കഴിയാത്ത വ്യക്തിത്വം ഒരിക്കലും ശക്തി പ്രാപിക്കയില്ല എന്നാണ്.

ഇംഗ്ലീഷ് ഭാഷയിലെ ഏറ്റവും പ്രയോജനമുള്ള പദം ഏതെന്നു ചോദിച്ചപ്പോൾ പ്രശസ്തനായ ഒരു എഴുത്തുകാരൻ പറഞ്ഞ മറുപടി 'നോ' എന്ന പദമാണ് എന്നാണ്. ആഴത്തിൽ ചിന്തിക്കുമ്പോൾ ഈ അഭിപ്രായം വളരെ ശരിയാണെന്നു ബോദ്ധ്യമാകും. കാരണം ആത്മനിയന്ത്രണത്തിന്റെ പര്യായമാണ് ആ പദമെന്ന് പല ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടുന്നു.

പുരാതന ദാർശനികനായ പൈതഗോറസിന്റെ വാക്കുകൾ ശ്രദ്ധിക്കുക: വളരെ പഴക്കമുള്ള രണ്ടു ചെറിയ വാക്കുകളാണ്. Yes എന്നും No എന്നും ഉള്ളവ. എന്നാൽ ആ പദങ്ങളാണ് നമ്മുടെ ഗാഢമായ ചിന്തയും ശ്രദ്ധയും അർഹിക്കുന്നവ.

മറ്റുള്ള ചിലർ നമ്മെ ആക്കിത്തീർക്കാൻ ശ്രമിക്കുന്നതിനോട് No പറയുവാനും ദൈവം നമ്മെപ്പറ്റി പ്രതീക്ഷിക്കുന്നതിനോട് Yes പറയുവാനും കഴിയണം. ആത്മനിയന്ത്രണം അഥവാ സ്വയത്തെ കീഴടക്കൽ എന്നത് തിന്മയോട് No പറയുവാനുള്ള നമ്മുടെ കഴിവാണ്.

തക്കസമയത്ത് No പറയാൻ കഴിഞ്ഞ ചില ശ്രേഷ്ഠവ്യക്തികളെ പരിചയപ്പെടുക: സുന്ദരനും ദൃഢഗാത്രനുമായ യൗസേഫ്, പൊത്തിഫേറിന്റ ഭാര്യയുടെ ദുഷ്പ്രേരണയ്ക്കു മുമ്പിൽ തളർന്നുപോകാതെ ദൃഢസ്വരത്തിൽ 'No' പറഞ്ഞു. മിസ്രയീമിലെ ഫറവോ രാജാവിന്റെ കൊട്ടാരത്തിലെ സുഖഭോഗങ്ങളോടും ആഡംബരങ്ങളോടും 'No' പറയുവാൻ യുവാവായ മോശയ്ക്കു കഴിഞ്ഞു. ബാബിലോണിലെ ചക്രവർത്തിയുടെ ബിംബത്തെ വന്ദിക്കുവാൻ പ്രലോഭനമുണ്ടായപ്പോൾ ധീരതയോടെ No പറഞ്ഞ 3 യുവാക്കളെ നമുക്ക് വേദപുസ്തകത്തിൽ കാണാം.

മനുഷ്യപുത്രനായ യേശുക്രിസ്തു സാത്താന്റെ പ്രലോഭനത്തിനു മുമ്പിൽ മൂന്നു പ്രാവശ്യം No പറഞ്ഞ് പരീക്ഷകനെ പരാജയപ്പെടുത്തി. നാം ഓരോ ദിവസവും പ്രലോഭനങ്ങളെ നേരിടുമ്പോൾ No എന്നു ധൈര്യമായി പറഞ്ഞാൽ ദുസ്വഭാവം ഉണ്ടാവുകയില്ല.

മക്കളോടുള്ള പെരുമാറ്റത്തിലും ആവശ്യമുള്ളപ്പോൾ മാതാപിതാക്കൾ No എന്നു പറയുവാൻ ശീലിക്കണം. മാതാപിതാക്കളിൽ നിന്നും ആവശ്യമുള്ളപ്പോൾ No എന്നു കേൾക്കാത്തവർ സ്വജീവിതത്തിൽ No പറയുവാൻ പ്രാപ്തിയില്ലാത്തവരായിത്തീരും.

കൂട്ടുകാരെ,

ആവശ്യമില്ലാത്തതും പ്രയോജനരഹിതവുമായ കാര്യങ്ങളോട് No എന്നു പറഞ്ഞാൽ അർത്ഥപൂർണ്ണമായ ജീവിതം നയിക്കുവാൻ കഴിയും. ബ്രേക്ക് ഇല്ലാത്ത വാഹനം ഉപയോഗശൂന്യമെന്നു മാത്രമല്ല അപകടകാരികൂടിയാണ്.

അതുപോലെ അരുതാത്ത കാര്യങ്ങളോട് No പറയുവാൻ കഴിയാത്തവർ തനിക്കുതന്നെയും സമൂഹത്തിനും അനർത്ഥം വരുത്തിവയ്ക്കും.

നമ്മുടെ ജീവിതം അപകടകരമായി തീരാതിരിക്കുവാൻ ആവശ്യമുള്ളപ്പോൾ No എന്ന ബ്രേക്ക് ഉപയോഗിക്കുക. വിവേചന ശക്തിയോടെ തീരുമാനമെടുക്കുക.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം

**ആനിച്ചേച്ചി**






**ഡിസ്ട്രിക്റ്റ് ഏകദിന സമ്മേളനം**

സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ചെങ്ങന്നൂർ, പുത്തൻകാവ് എന്നീ ഡിസ്ട്രിക്റ്റുകളിലെ ഏകദിന സമ്മേളനം യഥാക്രമം ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ്, മെഴുവേലി ഹോളി ഇന്നസെന്റ് എന്നീ ദേവാലയങ്ങളിൽ വച്ച് ശ്രേഷ്ഠമായ നിലയിൽ നടത്തപ്പെട്ടു. സമ്മേളനം വിജയപ്രദമാക്കിയ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സിനോടും ആതിഥേയത്വം നല്കിയ ദേവാലയത്തോടും പ്രത്യേകിച്ച് ബഹുമാന്യരായ ഫാ. തോമസ് അമയിൽ, ഫാ. ജേക്കബ് ചെറിയാൻ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫ്, ഡിസ്ടിക്റ്റ് പ്രസിഡന്റുമാരായ ഫാ. ജിബു ഫിലിപ്പ്, ഫാ. ബിജു റ്റി. മാത്യു, സാന്നിദ്ധ്യംകൊണ്ട് സഹകരിച്ച വൈദികർ ഇടവക മാനേജിംഗ് കമ്മറ്റി, ഇടവകാംഗങ്ങൾ, ഡിസ്ട്രിക്റ്റ് പ്രവർത്തകർ എന്നിവരോടുള്ള നന്ദി പ്രത്യേകം അറിയിക്കട്ടെ.

**ഭദ്രാസന അദ്ധ്യാപക പരിശീലനക്ലാസ്**

പാഠപുസ്തക പരിഷ്കരണവും, പരീക്ഷാരീതിയിൽ ഉണ്ടാകുന്ന പരിഷ്കരണവും സംബന്ധിച്ച് ഭദ്രാസനത്തിലെ എല്ലാ അദ്ധ്യാപകരേയും പങ്കെടുപ്പിച്ച് ഒക്ടോബർ 2-ാം തീയതി ചൊവ്വാഴ്ച രണ്ടു കേന്ദ്രങ്ങളിലായി ക്ലാസ്സുകൾ ക്രമീകരിച്ചു. സെന്റ് തോമസ് മാന്തളിർ, സെന്റ് തോമസ് ഉമയാറ്റുകര എന്നീ ദേവാലയങ്ങളിൽ വച്ച് നടത്തപ്പെട്ട ക്ലാസ്സുകൾക്ക് ഡോ. സാം വി. ദാനിയേൽ (പാഠപുസ്തക പരിഷ്കരണ കമ്മറ്റി), പ്രൊഫ. ചെറിയാൻ തോമസ് (ഒ.എസ്സ്.എസ്സ്.എ.ഇ ഓഫീസ് മാനേജർ) എന്നിവർ നേതൃത്വം നൽകി. അഭിവന്ദ്യ തിരുമനസ്സുകൊണ്ട് മാന്തളിർ സെന്റ് തോമസ് ദേവാലയത്തിൽ വച്ച് ക്ലാസ്സുകളുടെ ഉത്ഘാടനം നിർവ്വഹിച്ചു. ഉമയാറ്റുകര സെന്റ് തോമസ് ദേവാലയത്തിലും തിരുമനസ്സിന്റെ സാന്നിദ്ധ്യവും അനുഗ്രഹ പ്രഭാഷണവും നടത്തി. ആതിഥേയത്വം നൽകിയ ഇരുദേവാലയത്തോടും ബഹുമാന്യരായ ഫാ. തോമസ് തേക്കിൽ, ഫാ. ഏബ്രഹാം കോശി, വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫ്, ഡിസ്ട്രിക്റ്റ് പ്രസിഡന്റന്മാരായ ഫാ. ബിജു. റ്റി മാത്യു, ഫാ. ഐപ്പ് പി. സാം, ബഹുമാന്യരായ ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഫാ. ഗീവറുഗ്ഗീസ് ജോൺ, ഫാ. ജേക്കബ് ചെറിയാൻ, ഫാ. ജേക്കബ് റ്റി. ഏബ്രഹാം, ഫാ. ജോൺ പോൾ എന്നിവരോടുള്ള നന്ദി പ്രത്യേകം അറിയിക്കുന്നു. ക്ലാസ്സുകൾക്ക് 400 ൽപ്പരം അദ്ധ്യാപകർ പങ്കെടുത്തു. എല്ലാ പ്രോത്സാഹനവും നൽകിയ ഇടവക വികാരിമാരോടും, ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങൾ സഹായിച്ച യുവജനപ്രസ്ഥാനാംഗങ്ങൾ ഏവർക്കും പ്രത്യേകം നന്ദി അറിയിക്കുന്നു. പ്രത്യേകിച്ച് സൽക്കാരം നൽകി സഹായിച്ച മാന്തളിർ സെന്റ് തോമസ് വികാരി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ സണ്ടേസ്കൂൾ പ്രവർത്തകർ എല്ലാവർക്കും പ്രത്യേകം നന്ദി അറിയിക്കട്ടെ.

**ശതാബ്ദി ആഘോഷ സമ്മേളനം**

പൗരാണിക സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റ് ശതാബ്ദി സഭ ആകമാനം ആഘോഷപൂർവ്വം നടത്തുമ്പോൾ, ഭാവി തലമുറയെ വാർത്തെടുക്കുന്ന സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന് അതിൽ ഭാഗഭാക്കാകുവാൻ തക്കവണ്ണം ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്കൂൾ അദ്ധ്യാപകരും വിദ്യാർത്ഥി കളും നവംബർ 4-ാം തീയതി ഞായറാഴ്ച ശതാബ്ദി ആഘോഷം നടത്തുവാൻ ആഗ്രഹിക്കുന്നു. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന്റെ പോരാളിയും ഭരണഘടന രൂപീകരണ ശില്പിയും സഭാഭാസുരനും വിശ്വാസധീരനുമായിരുന്ന പ: വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്നാസിയോസ് തിരുമനസ്സിലെ തിരുശേഷിപ്പ് സ്ഥാപിച്ചിരിക്കുന്ന ആറാട്ടുപുഴ സെന്റ് മേരീസ് ദേവാലയത്തിൽ നിന്നും 2.30 ന് ആരംഭിക്കുന്ന ഭക്തിനിർഭരമായ റാലി ചരിത്രമുറങ്ങുന്നതും, 6-ാം മാർത്തോമ്മാ, 8-ാം മാർത്തോമ്മാ, പുത്തൻകാവിൽ മാർ പീലക്സിനോസ് എന്നീ പുണ്യപിതാക്കന്മാരുടെ കബറിടം സ്ഥിതിചെയ്യുന്ന പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ എത്തിച്ചേരുന്നതുമാണ്. അവിടെവച്ച് നടത്തപ്പെടുന്ന പൊതുസമ്മേളനം ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് ഉത്ഘാടനം നിർവ്വഹിക്കുന്നതുമാണ്. എല്ലാ യൂണിറ്റിന്റേയും സഹകരണവും പ്രാർത്ഥനയും പ്രത്യേകം ഉണ്ടാകുമല്ലോ.

**സഹപാഠ്യമത്സരം**

ഭദ്രാസന തലത്തിൽ നടത്തപ്പെട്ട സഹപാഠ്യമത്സരത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയവർ കോട്ടയം മാർ ബസ്സേലിയോസ് കോളേജിൽ വച്ച് നവംബർ 10-ാം തീയതി ശനിയാഴ്ച നടത്തപ്പെടുന്ന സോണൽ മത്സരത്തിൽ പങ്കെടുക്കുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

കൗൺസിലിനുവേണ്ടി

**ജി. വർഗ്ഗീസ് കാവുംപുറത്ത്** (ഡയറക്ടർ)

## ആദരാഞ്ജലികൾ



ചെങ്ങന്നൂർ ഭദ്രാസന കൗൺസിൽ അംഗവും ബഥേൽ പത്രിക പത്രാധിപസമിതിയംഗവും മുളക്കുഴ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവുമായ ഇടയനത്ത് പുത്തൻപുരയിൽ ശ്രീ. ബിനു മുളക്കുഴയുടെ ഭാര്യ ജൂലി ബിനു (35) ഒക്ടോബർ 10-ന് നിര്യാതയായി. സംസ്ക്കാര ശുശ്രൂഷകൾക്ക് അഭി. തോമസ് മാർ അത്താനാസിയോസ്, അഭി. യൂഹാനോൻ മാർ ക്രിസ്സോസ്റ്റമോസ്, അഭി. മാത്യൂസ് മാർ തിമോത്തിയോസ്, അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ്, അഭി. സഖറിയാസ് മാർ അപ്രേം എന്നീ മെത്രാപ്പോലീത്തമാർ കാർമ്മികത്വം വഹിച്ചു. ബഥേൽ പത്രിക പത്രാധിപസമിതിയുടെ ആദരാഞ്ജലികൾ.



മാരാമൺ : മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക സെക്രട്ടറിയും ചെങ്ങന്നൂർ ഭദ്രാസന പ്രതിനിധിയുമായിരുന്ന ശ്രീ. ജോൺ തോമസ് അമ്പാട്ടിന് ഇടവകയുടെയും ഭദ്രാസനത്തിന്റെയും അനുശോചനങ്ങൾ

## കൃതജ്ഞത



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ ഇടവകാംഗവും, പഴയിടത്ത് പ്രൊഫ. വി.ഐ. ജോസഫിന്റെ ഭാര്യയുമായ ശ്രീമതി ലീലാ ജോസഫ് നിര്യാതയായി. സംസ്ക്കാരം ഒക്ടോബർ 3 ന് ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ നടത്തി. ശുശ്രൂഷകൾക്ക് നേതൃത്വം നൽകിയ പ. കാതോലിക്കാ ബാവാ, അഭിവന്ദ്യരായ തോമസ് മാർ അത്താനാസിയോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ്, സക്കറിയാസ് മാർ അപ്രേം, മാത്യൂസ് മാർ തേവോദോറസ് എന്നീ മെത്രാപ്പോലീത്താമാരോടും ബഹുമാന്യരായ റമ്പാച്ചന്മാർ, കോർ-എപ്പിസ്കോപ്പാമാർ, വന്ദ്യ വൈദികർ, കന്യാസ്ത്രീകൾ, വിവിധ തലങ്ങളിലുള്ള രാഷ്ട്രീയ സാമുദായിക നേതാക്കന്മാർ തുടങ്ങിയവരോടുള്ള കൃതജ്ഞത അറിയിക്കുന്നു.

## അഹിംസാ ദിനാചരണം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഒക്ടോബർ 2-ാം തീയതി ഗാന്ധിജയന്തിയോടനുബന്ധിച്ച് അഹിംസാ ദിനാചരണം നടത്തുകയുണ്ടായി. ഡീ. ഫിലിപ്പ് ജോർജ്ജ് അഹിംസാദിന സന്ദേശം നൽകി.

## A PRAYER TO HOLY SPIRIT

*Holy Spirit ! Thou who make me see everything and show me the way to reach my ideals, thou who give me the divine gift to forgive and forget the wrong that is done to me, I, in this short dialogue want to thank you for everything and affirm once more that I do not want to be seperated from you, no matter how great the material desires may be; I want to be with you and my loved ones in Your perpetual Glory (mention your request). Thank you Holy Spitit For your Love towards me and my loved ones. Amen.*

*Alexander Cherian, Assariath*

### പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നു ഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഒരു വിശ്വാസി - പന്തളം

Happy Wedding

Biju & Archana

# Biju P. Paul & Archana Sebastain

S/o Mr. P.I. Paulose &
Mrs. Mariamma Paulose
Padiyil, Maramon

D/o Late Sebastain &
Mrs. Tressy Sebastain
Bangalore

*at Maramon St. Mary's Orthodox Church*
*on 20th August 2012*

REG. R.N. 44684/87 BETHEL PATRIKA REGISTERED KL/TLA/71/2012-2014
License No: KL/TLA/WPP/154/2012-2014 Posted at RMS Thiruvalla on 16th & 17th of every month

# 40th Day of Demise

**09-11-2012 FRIDAY**



# Leela Joseph (71)

**W/o Prof. V. I. Joseph**

(Former - Principal, Catholicate College, Pathanamthitta, Managing Committee Member & Secretary MOC Colleges)

## PAZHAYIDATH, VANMAZHY, PANDANAD

Children : **Er. Isaac V. Joseph** (Vice President ESSAR) & **Dr. Jeeba Isaac**, New Mumbai
**Bindu Elezabeth Koshy** (Ryan Public School, Noida) & **Er. Koshy Chandy** (Addl. GM NTPC)
**Abraham P. Joseph & Dora Sara Abraham** (Dubai)

Grand Children : **Ann Isaac, Nikita Sara Koshy, Chandy Alex Koshy & Joseph Abraham**

Printed and Published by H.G. Thomas Mar Athanasios Printed at TARA/CGNR, Phone: 0479-2452566
for Philips Printers Chengannur. Chief Editor Fr. Abraham Koshy Kunnumpurathu